





Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY



Vol. XXX] Trivandrum, Tuesday, 6th August 1985|15th Sravana 1907 (Saka) [No.



## CONTENTS







Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXX] Trivandrum, Tuesday, 6th August 1985|15th Sravana 1907 (Saka) [No.

# PART I

## Notifications and Orders issued by the Government

### General Administration Department

### (Special C)

NOTIFICATION

No. 39611/Spl.C3/84/GAD.

*Dated, Trivandrum, 12th July 1985*

The following notification of the Government of India is republished.

By order of the Governor,

K. Krishnan,
*Under Secretary to Government*

No. 18012/9/85/IFS-II

Government of India

**Ministry of Environment and Forests**

Department of Forests and wild life

Krishi Bhavan

*New Delhi, dated the 10th June, 1985*

Notification

In exercise of the powers conferred by Rule 4 of the Indian Forest Service (Probation) Rules, 1968, the President is pleased to confirm in the Indian Forest Service, the undermentioned five probationers of the Indian Forest Service borne on the Kerala Ca[dre] of the Indian Forest Service with effect from t[he] dates shown against each.

| | | |
|---|---|---|
| 1. | Shri Anil Kumar Goyal | 11-5-1984 |
| 2. | Shri N. Gopinathan | 11-5-1984 |
| 3. | Shri K. P. Ouseph | 19-5-1984 |
| 4. | Shri B. Shivaraju | 11-5-1984 |
| 5. | Shri R. R. Shukla | 11-5-1984 |

K.S. Achar,
*Desk Officer.*

### (Freedom Fighters Pension-B)

ORDER

G.O. (MS) 252/85/GAD

*Dated, Trivandrum 12th July 1985.*

Government are pleased to nominate Shri. K.R. Ramakrishna Pillai, Kadampurath House, Kaviyoor P.O., Pathanamthitta as a member of the District Advisory Committee of the Pathanamthitta District in lieu of Shri. K. Vasu Kurup, Nedimpara, Ranni P.O.

By Order of the Governor,

J. Jones,
*Under Secretary to Government*

### Home Department

### Home (F)

ORDER

G. O. Rt. No. 2096/85/Home. *Dated, Trivandrum, 22nd July 1985.*

The following notification of the Government of India is republished in Kerala Government Gazette for general information.

By order of the Governor,
K. M. Thomas,
*Joint Secretary to Government.*

GOVERNMENT OF INDIA

**Ministry of Information and Broadcasting**

*New Delhi, dated, the 19th June* 1985.

ORDER

S. O.....In exercise of the powers vested under the provisions of Rule 14(b) of the Regulations ..ng to the working of the Films Advisory Board, the Central Government hereby approves films specifies .. olumn 2 of the Schedule annexed hereto in all its/their langunge versions to be of the description specified ..nst it/each in column 6 of the said Schedule.

SCHEDULE

| *Title of the Film* | *Length of the Film in metres* | *Name of the applicant* | *Name of the Producer* | *Brief synopsis whether a scientific film or for educational purpose or a film dealing with news & current events and documentary films* |
|---|---|---|---|---|
| (2) | (3) | (4) | (5) | (6) |
| News Mag. No. 50 | 319 | Film Division, Government of India 24-Peddar Road, Bombay-400 026 | | News and current events general release. |
| News Magazine No. 51 | 331 | do. | | do. |
| News Magazine No. 52 | 162 | do. | | do. |
| News Magazine No. 53 | 587 | do. | | do. |
| News Magazine No. 54 | 350 | do. | | do. |

(File No. 315/7/85-FP)

(Sd.)

SUKUMAR MANDAL,

*Desk Officer.*

## Home (G)

NOTIFICATION

..o. 21765/GI/85/Home

*Dated, Trivandrum, 19th July* 1985.

The following Notification of the Government of ..ndia, Ministry of Home Affairs, published in a ..azette of India Extraordinary, Part II Section 3- ..ubsection (i), dated the 2nd April, 1985 is hereby ..epublished for general information.

By order of the Governor,

P. V. RADHALAKSHMY,

*Additional Secretary to Government.*

No. 11013/7/84-F.I

GOVERNMENT OF INDIA/

BHARAT SARKAR

**Ministry of Home Affairs/**

**Grih Mantralaya**

*New Delhi, the 2nd May* 1985.

NOTIFICATION

G.S.R.............Wherras certain draft rules furmer to amend the Registration of Foreigners Rules, 1939, were published, as required by section 3 of the Registration of Foreigners Act, 1939 (16 of 1939), in Gazette of India Extraordinary Part II Section 3 sub-section (i), dated the 2nd April, 1985, under the notification of the Government of India in the Ministry of Home Affairs No. G.S.R. 340 (E) dated the 2nd April, 1985, inviting objections and suggestions from all persons likely to be affected thereby, within a period of thirty days from the date of publication of that notification in the official Gazette;

And whereas the copies of the said official gazette were made available to the public on the 2nd April, 1985;

And whereas objections and suggestions on the said draft received from the persons likely to be affected thereby have been considered by the Central Government;

Now, therefore, in exercise of the powers conferred by section 3 of the said Act, the Central Government hereby makes the following rules further to amend the Registration of Foreigners Rules, 1939, namely:-

1. (1) These rules may be called the Registration of Foreigners (Amendment) Rules, 1985.

   (2) They shall come into force on the 20th May, 1985.

2. In the Registration of Foreigners Rules, 1939:—

   (i) In rule 4A, clauses (a) and (b) of sub-rule (1) and sub-rule (3) of rule 16, for the word and letters "Form DA or Form DB", the word and letter "Form D" shall be substituted;

   (ii) in sub-rule (2) of rule 15, for the word and letters "Form DB", the word and letter "Form D" shall be substituted;

(iii) in sub-rule (6) of rule 16, for the word and letters "Form DA, DB", the word and letter "Form D" shall be substituted;

(iv) For "Form DA and DB", the following form shall be substituted, namely:—

"Form D

No...........

EMBARKATION/DISEMBARKATION CARD

(please fill up with ball-point pen and retain carbonised copy in good condition for use at the time of departure/re-entry)".

1. Name in full———— ————
Mr/Mrs/Miss. (Surname) (other Names)
2. Date of Birth———— ———— ————
(Day) (Month) (Year)
Place of birth———— ————
(Place) (Country)
3. Nationality————
4. Passport Number———Issued at———on———
(Place) (Date)
5. Visa Number———Issued at———on———
(Place) (Date)
6. Fathers's/Husband's name————
7. Address in country of domicile————
8. Occupation————
9. Purpose of visit:
Transit ▭ Holiday ▭ Business ▭ Employment ▭ Conference ▭ Study ▭ Visiting friends and relatives ▭ others——— ▭
10. Intended duration of stay————
11. Address of stay in India (for arriving passengers) ————
12. Port of embarkation and flight number or vessel's Name (for arriving passengers) ————
13. Port of disembarkation and flight number or vessel's name (for Departing passengers) ————
14. Last address in India (for departing passengers)————

————
Signature

No...............

15. Have you been to or transited through any country in Latin America or Africa or West Indies or Papua New Guinea during last six days Yes ▭ No ▭

For Customs Clearance No...........

1. Name in full
Mr/Mrs/Miss———— ————
(Surname) (Other names)
2. Number of packages including hand baggage ————
3. Any unaccompanied baggage?————

————
Signature.

*Note*:

There are two channels for customs clearance Green channel is for passengers not having any dutiable or unaccompanied baggage. Red Channel is for passengers having dutiable or unaccompanied baggage.

(Sd.)

Sunjit Singh,
*Joint Secretary to the Government of India*

## Agriculture Department

### (Agri.)

NOTIFICATION

No. 858/Ag3/84/AD.

*Dated, Trivandrum, 4th July 1985*

The Malayalam version of the Seed Control Order, 1983 (Order No. 24-22/82/SD. dated 30-12-1983) of Government of India, Ministry of Agriculture) published in the Gazette of India Extraordinary, Part II, Section 3, Subsection (i), is hereby republished for general information.

By order of the Governor,

T. Sankaran,
*Additional Secretary to Government.*

നമ്പർ 24-22/82/എസ്. ഡി.

ഭാരത സർക്കാർ

കൃഷിമന്ത്രി കാര്യാലയം

കൃഷിയും സഹകരണവും വകുപ്പ്

ന്യൂഡൽഹി, 1983 ഡിസംബർ 30.

ഉത്തരവ്

ജി. എസ്. ആർ. 932 (ഇ) 1955-ലെ അവശ്യ സാധന ആക്റ്റ് (1955-ലെ 10) 3-ാം വകുപ്പനുസരിച്ച് നൽകപ്പെട്ട അധികാരങ്ങൾ വിനിയോഗിച്ച്, കേന്ദ്ര സർക്കാർ താഴെപ്പറയുന്ന ഉത്തരവ് ഇതിനാൽ പുറപ്പെടുവിക്കുന്നു, അതായത്:—

പ്രാരംഭം

1. ചുരുക്കപ്പേരും വ്യാപ്തിയും :

(i) ഈ ഉത്തരവിന് 1983-ലെ വിത്തു (നിയന്ത്രണ) ഉത്തരവ് എന്നു പേർ പറയാം.

(ii) ഇതിനു ഇന്ത്യ മുഴുവൻ വ്യാപ്തി ഉണ്ടായിരിക്കുന്നതാണ്.

(iii) ഇത് 1983 ഡിസംബർ 30-ാം തീയതി പ്രാബല്യത്തിൽ വരുന്നതാണ്.

2. നിർവ്വചനങ്ങൾ :

ഈ ഉത്തരവിൽ സന്ദർഭം മറ്റു വിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,

(എ) "ആക്റ്റ്" എന്നാൽ 1955-ലെ അവശ്യ സാധന ആക്റ്റ് (1955-ലെ 10) എന്നർത്ഥമാകുന്നു.

(ബി) "കൺട്രോളർ" എന്നാൽ കേന്ദ്ര സർക്കാർ സീഡ് കൺട്രോളർ ആയി നിയമിച്ച ആൾ എന്നർത്ഥമാകുന്നു; ഈ ഉത്തരവുപ്രകാരം കൺട്രോളറുടെ കർത്തവ്യങ്ങളിൽ ഏതെങ്കിലും അധികാരങ്ങളിൽ ഏതെങ്കിലുമോ വിനിയോഗിക്കാൻ കേന്ദ്ര സർക്കാർ അധികാരപ്പെടുത്തിയ ഏതെങ്കിലും ആളും ഉൾപ്പെടുന്നതുമാകുന്നു.

(സി) "വ്യാപാരി" എന്നാൽ വിത്തുകളുടെ വില്പനയോ കയറ്റുമതിയോ അഥവാ ഇറക്കുമതിയോ സംബന്ധിക്കുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കുന്ന ആൾ എന്നർത്ഥമാകുന്നതും വ്യാപാരിയുടെ ഒരു ഏജന്റ് ഉൾപ്പെടുന്നതുമാകുന്നു.

(ഡി) "കയറ്റുമതി" എന്നാൽ ഇൻഡ്യയിലുള്ള ഒരു സ്ഥലത്തു നിന്ന് ഇൻഡ്യയ്ക്ക് പുറത്തുള്ള ഒരു സ്ഥലത്തേക്ക് കൊണ്ടുപോകുകയോ, അഥവാ കൊണ്ടുപോകാൻ ഇടയാക്കുകയോ ചെയ്യുന്നത് എന്നർത്ഥമാകുന്നു;

(ഇ) "ഫാറം" എന്നാൽ ഈ ഉത്തരവിനോടു ചേർത്തു കൊടുത്തിട്ടുള്ള ഫാറം എന്നർത്ഥമാകുന്നു;

(എഫ്) "ഇറക്കുമതി" എന്നാൽ ഇൻഡ്യയ്ക്കു പുറത്തു നിന്നു ഇൻഡ്യയിലുള്ള ഏതെങ്കിലും സ്ഥലത്തേക്കു കൊണ്ടുവരുകയോ അഥവാ കൊണ്ടുവരാൻ ഇടയാക്കുകയോ ചെയ്യുന്നത് എന്നർത്ഥമാകുന്നു.

(ജി) "ഇൻസ്പെക്ടർ" എന്നാൽ 12-ാം ഖണ്ഡപ്രകാരം നിയമിക്കപ്പെട്ട സീഡ് ഇൻസ്പെക്ടർ എന്നർത്ഥമാകുന്നു.

(എച്ച്) "രജിസ്റ്റർ ചെയ്യുന്ന അധികാരസ്ഥാനം" എന്നാൽ 11-ാം ഖണ്ഡപ്രകാരം നിയമിക്കപ്പെട്ട ലൈസൻസിംഗ് അധികാരസ്ഥാനം, എന്നർത്ഥമാകുന്നു.

(ഐ) "വിത്തുകൾ" എന്നാൽ വിത്തുകളെ സംബന്ധിച്ച 1966-ലെ ആക്റ്റിൽ (1966-ലെ 54) നിർവ്വചിച്ച പ്രകാരമുള്ള വിത്തുകൾ എന്നർത്ഥമാകുന്നു.

(ജെ) യൂണിയൻപ്രദേശം സംബന്ധമായി "സംസ്ഥാന സർക്കാർ" എന്നാൽ ഏതു ഉദ്യോഗപ്പേരിൽ അറിയപ്പെട്ടാലും അതിന്റെ അഡ്മിനിസ്ട്രേറ്റർ എന്നർത്ഥമാകുന്നു.

3. വിത്തുകളുടെ വ്യാപാരം നടത്തുന്ന വ്യാപാരി ലൈസൻസ് ഉള്ള ആളായിരിക്കണമെന്ന്. വ്യാപാരി ലൈസൻസ് എടുക്കണമെന്ന്:

(1) ഈ ഉത്തരവുപ്രകാരം ഒരാൾക്കു നല്കപ്പെട്ട ലൈസൻസിന്റെ വ്യവസ്ഥകളും നിബന്ധനകളും പ്രകാരവും അതനുസരിച്ചും അല്ലാതെ യാതൊരാളും വിത്തുകളുടെ വില്പനയിലോ കയറ്റുമതിയിലോ അഥവാ ഇറക്കുമതിയിലും ഉള്ള വ്യാപാരം ഏതെങ്കിലും സ്ഥലത്തുവച്ച് ചെയ്യുവാൻ പാടുള്ളതല്ല.

(2) 1-ാം ഉപഖണ്ഡത്തിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, സംസ്ഥാന സർക്കാരിന് ഔദ്യോഗിക ഗസറ്റിൽ വിജ്ഞാപനം വഴി വിജ്ഞാപനത്തിൽ നിർദ്ദേശിക്കാവുന്ന വ്യവസ്ഥകൾക്കു വിധേയമായി അങ്ങനെയുള്ള പ്രദേശത്ത അങ്ങനെയുള്ള വ്യാപാരികളുടെ വിഭാഗത്തെ ആ ഉപഖണ്ഡത്തിലെ വ്യവസ്ഥകളിൽ നിന്നും ഒഴിവാക്കാവുന്നതാണ്.

4. ലൈസൻസിനുള്ള അപേക്ഷ:

വിത്തുകൾ വില്ക്കാനോ, കയറ്റുമതി ചെയ്യാനോ, ഇറക്കുമതി ചെയ്യാനോ ഉള്ള ലൈസൻസ് എടുക്കണമെന്നുദ്ദേശിക്കുന്ന ഓരോ ആളും ലൈസൻസിനു വേണ്ടി അൻപതു രൂപ ഫീസിനോടൊപ്പം "എ" എന്ന ഫാറത്തിൽ ഉള്ള അപേക്ഷ രണ്ടു പകർപ്പുകളോടുകൂടി തയ്യാറാക്കി ലൈസൻസിംഗ് അധികാര സ്ഥാനത്തിനു നൽകേണ്ടതാണ്.

5. ലൈസൻസ് അനുവദിക്കലും നിരസിക്കലും:

(1) ലൈസൻസിംഗ് അധികാര സ്ഥാനത്തിനു അതിനു യുക്തമെന്നു തോന്നുന്ന അന്വേഷണത്തിനു ശേഷം 4-ാം ഖണ്ഡപ്രകാരം ലൈസൻസിനു അപേക്ഷിച്ച ഏതൊരാൾക്കും ഫാറം "ബി" യിൽ ലൈസൻസ് അനുവദിക്കാവുന്നതാണ്, എന്നാൽ —

(എ) ഈ ഉത്തരവുപ്രകാരം നേരത്തെ അനുവദിക്കപ്പെട്ട ലൈസൻസ് സസ്പെൻഡുചെയ്തിരിക്കുന്ന ഒരാൾക്ക് അങ്ങനെയുള്ള സസ്പെൻഷൻ കാലാവധിയിലും;

(ബി) ഈ ഉത്തരവുപ്രകാരം നേരത്തെ അനുവദിക്കപ്പെട്ട ലൈസൻസ് റദ്ദു ചെയ്യപ്പെട്ടിട്ടുള്ള ഒരാൾക്ക് അങ്ങനെ റദ്ദുചെയ്ത തീയതി മുതൽ ഒരു വർഷത്തിനകവും;

(സി) 1955-ലെ അവശ്യസാധന ആക്റ്റ് (1955 ലെ 10) പ്രകാരമോ അഥവാ അതുപ്രകാരം പുറപ്പെടുവിച്ച ഏതെങ്കിലും ഉത്തരവുപ്രകാരമോ അപേക്ഷ തീയതിക്കുമുമ്പുള്ള മൂന്നുവർഷത്തിനകം ശിക്ഷിക്കപ്പെട്ട ഒരാൾക്കും, ലൈസൻസ് നൽകാൻ പാടുള്ളതല്ല.

2. 4-ാം ഖണ്ഡപ്രകാരം ലൈസൻസിനു അപേക്ഷിച്ച ഒരാൾക്ക് ലൈസൻസ് അനുവദിക്കാൻ ഒരു ലൈസൻസിംഗ് അധികാരസ്ഥാനം വിസമ്മതിക്കുമ്പോൾ അതിന്റെ കാരണം രേഖപ്പെടുത്തേണ്ടതാണ്.

6. ലൈസൻസ് സാധുവായിരിക്കുന്ന കാലം:

ഈ ഉത്തരവുപ്രകാരമുള്ള ഏതൊരു ലൈസൻസും, നേരത്തെ സസ്പെൻഡ് ചെയ്യുകയോ റദ്ദുചെയ്യുകയോ ചെയ്യാത്തപക്ഷം അതു പുറപ്പെടുവിച്ച തീയതി മുതൽ മൂന്നു വർഷത്തേക്കു സാധുവായിരിക്കുന്നതാണ്.

7. ലൈസൻസ് പുതുക്കൽ:

(1) ലൈസൻസ് പുതുക്കണമെന്നാഗ്രഹിക്കുന്ന ഏതൊരു ലൈസൻസ് കൈവശക്കാരനും ലൈസൻസിന്റെ കാലാവധി തീരുന്ന തിയതിക്കുമുൻപായി പുതുക്കുന്നതിനുള്ള അപേക്ഷ, പുതുക്കുന്നതിനുള്ള ഫീസായ ഇരുപതു രൂപയോടൊപ്പം ലൈസൻസിംഗ് അധികാര സ്ഥാനത്തിനു ഫാറം "സി" യിൽ രണ്ട് പകർപ്പുകളോടു കൂടി കൊടുക്കേണ്ടതാണ്.

അങ്ങനെയുള്ള അപേക്ഷ അങ്ങനെയുള്ള ഫീസിനോടൊപ്പം ലഭിച്ചാലുടൻ ലൈസൻസിംഗ് അധികാര സ്ഥാനത്തിനു ലൈസൻസ് പുതുക്കാവുന്നതാണ്.

(2) ലൈസൻസ് തീരുന്നതിനുമുൻപായി പുതുക്കുന്നതിനുള്ള ഏതെങ്കിലും അപേക്ഷ കൊടുക്കാതിരിക്കുകയും എന്നാൽ ലൈസൻസ് തീരുന്ന തീയതി മുതൽ ഒരു മാസത്തിനകം അപേക്ഷ കൊടുക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ, ലൈസൻസ് പുതുക്കുന്ന ഫീസിനു പുറമെ ഇരുപത്തിയഞ്ച് രൂപ അധികം ഫീസായി കൊടുത്താൽ ലൈസൻസ് പുതുക്കാവുന്നതാണ്.

8. വ്യപാരി, സ്റ്റോക്കും വിലവിവരപ്പട്ടികയും പ്രദർശിപ്പിക്കണമെന്ന്:

വിത്തുകളുടെ വ്യാപാരം നടത്തുന്ന ഓരോ ആളും വ്യാപാരസ്ഥലത്ത്—

(എ) അയാളുടെ കൈവശമുള്ള വിവിധ ഇനം വിത്തുകളുടെ ദിവസംതോറുമുള്ള മുന്നിരിപ്പും നീക്കിയിരിപ്പും സ്റ്റോക്കുകൾ;

(ബി) വിവിധ ഇനം വിത്തുകളുടെ വിലയോ നിരക്കോ സൂചിപ്പിക്കുന്ന ഒരു ലിസ്റ്റ്;

എന്നിവ പ്രദർശിപ്പിക്കേണ്ടതാണ്.

9. വ്യാപാരികൾ, വാങ്ങുന്ന ആൾക്കു ക്യാഷ്മെമ്മോ നൽകണമെന്ന്:

വിത്തുകൾ വാങ്ങുന്ന ആൾക്ക് ഓരോ വ്യാപാരിയും ക്യാഷ് മെമ്മോറാണ്ഡമോ ക്രെഡിറ്റ് മെമ്മോറാണ്ഡമോ നൽകേണ്ടതാണ്.

10. വിത്തുകൾ വിതരണം ചെയ്യുന്നതിനുള്ള അധികാരം:

പൊതുതാൽപ്പര്യത്തെ മുൻനിറുത്തി അപ്രകാരം ചെയ്യേണ്ടത് ആവശ്യമാണെന്ന് കരുതുന്നപക്ഷം, രേഖാമൂലമായ ഒരു ഉത്തരവുമൂലം കൺട്രോളർക്ക് ഏതെങ്കിലും ഉത്പാദകനേയോ വ്യാപാരിയേയോ

ഉത്തരവിൽ നിർദ്ദേശിക്കാവുന്ന രീതിയിൽ ഏതെങ്കിലും വിത്തുകൾ വിൽക്കാനോ വിതരണം ചെയ്യാനോ നിർദ്ദേശിക്കാവുന്നതാണ്.

നടത്തിപ്പു അധികാരസ്ഥാനം

11. ലൈസൻസിംഗ് അധികാര സ്ഥാനത്തിന്റെ നിയമനം:

സംസ്ഥാന സർക്കാർ ഔദ്യോഗിക ഗസറ്റിൽ വിജ്ഞാപനം മൂലം സർക്കാരിനു ആവശ്യമെന്നു തോന്നുന്ന ആളുകളെ ലൈസൻസിംഗ് അധികാര സ്ഥാനമായി നിയമിക്കാവുന്നതും അതിന്റെ അധികാര പരിധി വിനിയോഗിക്കാവുന്നത് ഏതു സ്ഥലത്താണോ ആ സ്ഥലം ആ വിജ്ഞാപനത്തിൽ നിർവ്വചിക്കാവുന്നതുമാണ്;

12. ഇൻസ്പെക്ടർമാരുടെ നിയമനം:

സംസ്ഥാന സർക്കാർ, ഔദ്യോഗിക ഗസറ്റിൽ വിജ്ഞാപനം മൂലം സർക്കാരിനു ആവശ്യമെന്നു തോന്നുന്ന ആളുകളെ ഇൻസ്പെക്ടർമാരായി നിയമിക്കാവുന്നതും അങ്ങനെയുള്ള ഓരോ ഇൻസ്പെക്ടർക്കും തന്റെ അധികാരപരിധി വിനിയോഗിക്കാവുന്നത് ഏത് പ്രാദേശിക പരിധിയ്ക്കുള്ളിലാണോ, ആ പ്രാദേശിക പരിധി ആ വിജ്ഞാപനത്തിൽ നിർവ്വചിക്കാവുന്നതുമാണ്.

13. പരിശോധനയും ശിക്ഷയും:

(1) ഈ ഉത്തരവു അനുസരിക്കുന്നത് ഉറപ്പു വരുത്തുകയെന്ന ലക്ഷ്യത്തോടുകൂടി ഒരു ഇൻസ്പെക്ടർക്കു—

(എ) വിത്തുകൾ വാങ്ങുന്നത്, സംഭരിച്ചു വയ്ക്കുന്നത്, വിൽക്കുന്നത് എന്നിവ സംബന്ധിച്ച ഒരു വ്യാപാരിയുടെ കൈവശമുള്ള ഏതൊരു വിവരവും നൽകാൻ അയാളോടു ആവശ്യപ്പെടാവുന്നതും;

(ബി) ഈ ഉത്തരവിലെ വ്യവസ്ഥകൾ അനുസരിക്കുന്നുണ്ടോ എന്നുറപ്പു വരുത്തുന്നതിനായി ഏതെങ്കിലും വിത്തുകൾ സംഭരിച്ചു വച്ചിരിക്കുന്നതോ വിൽപ്പനയ്ക്കുവേണ്ടി പ്രദർശിപ്പിച്ചിരിക്കുന്നതോ ആയ ഏതെങ്കിലും പരിസരങ്ങളിൽ പ്രവേശിക്കുകയും തെരച്ചിൽ നടത്തുകയും ചെയ്യാവുന്നതും;

(സി) വിൽക്കുന്നതിനും കയറ്റുമതി ചെയ്യുന്നതിനും ഉദ്ദേശിച്ചിട്ടുള്ള വിത്തുകളുടെയും ഇറക്കുമതി ചെയ്ത വിത്തുകളുടെയും സാമ്പിൾ എടുക്കുകയും 1-ാം പട്ടികയിൽ പറഞ്ഞിരിക്കുന്ന നടപടി ക്രമമനുസരിച്ച് അവ അവകാശപ്പെടുന്ന ഗുണനിലവാരമുള്ളതാണോയെന്നു ഉറപ്പുവരുത്തുന്നതിനായി വിത്തുകളെ സംബന്ധിച്ച 1966-ലെ ആക്ട് (1966-ലെ 54) പ്രകാരം വിജ്ഞാപനം ചെയ്ത ഒരു ലാബ്രട്ടറിയിലേക്കു അയയ്ക്കുകയും ചെയ്യാവുന്നതും;

(ഡി) ഏതെങ്കിലും വിത്തു സംബന്ധമായി ഈ ഉത്തരവു ലംഘിച്ചിട്ടുണ്ടെന്നോ ലംഘിച്ചുകൊണ്ടിരിക്കുകയാണെന്നോ അയാൾക്കു വിശ്വസിക്കാൻ കാരണമുണ്ടെങ്കിൽ ആ വിത്ത് പിടിച്ചെടുക്കുകയോ തടഞ്ഞു വയ്ക്കുകയോ ചെയ്യാവുന്നതും;

(ഇ) ഏതെങ്കിലും വിത്തു സംബന്ധമായി ഈ ഉത്തരവു ലംഘിച്ചിട്ടുണ്ടെന്നോ ലംഘിച്ചുകൊണ്ടിരിക്കുകയാണെന്നോ അയാൾക്കു വിശ്വസിക്കുവാൻ മതിയായ കാരണമുണ്ടെങ്കിൽ ആ വിത്തിനെ സംബന്ധിക്കുന്ന കണക്കു ബുക്കുകളോ രേഖകളോ പിടിച്ചെടുക്കാവുന്നതുമാണ്. എന്നാൽ ഇൻസ്പെക്ടർ, പിടിച്ചെടുത്ത കണക്കു ബുക്കിനോ രേഖയ്ക്കോ അവ ആരുടെ പക്കൽ നിന്നും പിടിച്ചെടുത്തുവോ അയാൾക്കു ഒരു രസീത് കൊടുക്കേണ്ടതാണ്.

എന്നുതന്നെയുമല്ല പിടിച്ചെടുത്ത കണക്കു ബുക്കുകളും രേഖകളും അവ ആരുടെ പക്കൽ നിന്നും പിടിച്ചെടുത്തുവോ ആ ആൾക്കു അങ്ങനെയുള്ളവ സാക്ഷ്യപ്പെടുത്തിയ പ്രകാരമുള്ള അതിന്റെ പകർപ്പുകളോ അതിൽനിന്നുള്ള പ്രസക്ത ഭാഗങ്ങളോ എടുത്തശേഷം, തിരിച്ചുകൊടുക്കേണ്ടതാണ്.

(2) (1)-ാം ഉപഖണ്ഡം (ഡി) എന്ന ഖണ്ഡത്തിലെ വ്യവസ്ഥകൾക്കു വിധേയമായി തെരച്ചിലിനും പിടിച്ചെടുക്കലും സംബന്ധിച്ച 1973-ലെ ക്രിമിനൽ നടപടി നിയമം (1974-ലെ 2) 100-ാം വകുപ്പിലെ വ്യവസ്ഥ ഈ ഖണ്ഡം പ്രകാരമുള്ള തെരച്ചിലിനും പിടിച്ചെടുക്കലിനും ആകാവുന്നിടത്തോളം ബാധകമാകുന്നതാണ്.

(3) ഈ ഖണ്ഡപ്രകാരം ഒരു ഇൻസ്പെക്ടർ ഏതെങ്കിലും വിത്തു പിടിച്ചെടുക്കുകയാണെങ്കിൽ അങ്ങനെ പിടിച്ചെടുത്ത വസ്തുത ഉടൻതന്നെ മജിസ്ട്രേട്ടിനെ അറിയിക്കേണ്ടതും അപ്പോൾ അങ്ങനെയുള്ള വിത്തു ബന്തവസ്സിൽ വയ്ക്കുന്നതും കയ്യേൽക്കുന്നതും സംബന്ധിച്ച 1973-ലെ ക്രിമിനൽ നടപടി നിയമം (1974-ലെ 2) 457, 458 എന്നീ വകുപ്പുകളിലെ വ്യവസ്ഥകൾ ആകാവുന്നിടത്തോളം ബാധകമാകുന്നതാണ്.

(4) ഒരു ഇൻസ്പെക്ടർ അങ്ങനെ ആവശ്യപ്പെടുന്ന പക്ഷം ഈ ഖണ്ഡപ്രകാരമുള്ള അയാളുടെ അധികാരം വിനിയോഗിക്കാൻ കഴിയുന്നതിനാവശ്യമായ എല്ലാ സൗകര്യങ്ങളും ചെയ്തു കൊടുക്കാൻ ഏതൊരാളും ബാദ്ധ്യസ്ഥനായിരിക്കുന്നതാണ്.

14. വിശകലനത്തിനുള്ള സമയ പരിധി:

ഈ ഉത്തരവുപ്രകാരം ഒരു ഇൻസ്പെക്ടർ വിശകലനത്തിനുവേണ്ടി അയച്ച സാമ്പിൾ ലാബറട്ടറി വിശകലനം ചെയ്യേണ്ടതും ലാബ്രട്ടറിയിൽ സാമ്പിൾ ലഭിച്ച തീയതി മുതൽ 60 ദിവസത്തിനകം വിശകലന റിപ്പോർട്ടു ബന്ധപ്പെട്ട ഇൻസ്പെക്ടർക്കു അയയ്ക്കേണ്ടതുമാണ്.

15. ലൈസൻസ് സസ്പെൻഡ് ചെയ്യുന്നത് റദ്ദാക്കുന്നത്:

ലൈസൻസ് നൽകുന്ന ഒരു അധികാര സ്ഥാനത്തിനു ലൈസൻസു കൈവശമുള്ള ഒരാൾക്കു പറയാനുള്ളത് പറയുവാനുള്ള അവസരം നൽകിയതിനു ശേഷം താഴെ പറയുന്ന കാരണങ്ങളാൽ ലൈസൻസ് സസ്പെൻഡു ചെയ്യുകയോ റദ്ദാക്കുകയോ ചെയ്യാവുന്നതാണ്.

അതായത്:—

(എ) സാരമായ ഒരു പ്രത്യേക വിവരം സംബന്ധമായി തെറ്റിദ്ധരിപ്പിച്ചു ലൈസൻസ് നേടിയെടുത്തതാണെങ്കിലോ, അഥവാ

(ബി) ഈ ഉത്തരവിലെ ഏതെങ്കിലും വ്യവസ്ഥകളോ ലൈസൻസിലെ ഏതെങ്കിലും നിബന്ധനയോ ലംഘിച്ചിട്ടുണ്ടെങ്കിലോ.

16. അപ്പീൽ:

(എ) വിത്തുകൾ വിൽക്കാനോ, കയറ്റുമതി ചെയ്യാനോ, ഇറക്കുമതി ചെയ്യാനോ ഉള്ള ഒരു ലൈസൻസ് അനുവദിക്കുന്നതോ, ഭേദഗതി ചെയ്യുന്നതോ പുതുക്കുന്നതോ നിരസിച്ചുകൊണ്ടോ;

(ബി) ഏതെങ്കിലും ലൈസൻസ് സസ്പെൻഡ് ചെയ്തുകൊണ്ടോ റദ്ദാക്കി കൊണ്ടോ ഉള്ള ഉത്തരവു മൂലം സങ്കടമനുഭവിക്കുന്ന ഏതൊരാൾക്കും ആ ഉത്തരവിന്റെ തീയതി മുതൽ അറുപതു ദിവസത്തിനകം സംസ്ഥാന സർക്കാർ ഇതിനുവേണ്ടി നിർദ്ദേശിക്കാവുന്ന അധികാര സ്ഥാനത്തിനു അപ്പീൽ ബോധിപ്പിക്കാവുന്നതും അങ്ങനെയുള്ള അധികാര സ്ഥാനത്തിന്റെ തീരുമാനം അന്തിമമായിരിക്കുന്നതുമാണ്. എന്നാൽ അപ്പീലിലുള്ള അപേക്ഷയോടൊപ്പം അൻപതു രൂപ അപ്പീൽ ഫീസായി നൽകേണ്ടതാണ്.

പലവക

17. ലൈസൻസ് ഭേദഗതി ചെയ്യുന്നത്:

ഒരു വ്യാപാരിയുടെ പക്കൽ നിന്നും പത്തു രൂപ ഫീസോടൊപ്പം രേഖാമൂലമായ ഒരു അപേക്ഷ ലഭിച്ചാൽ ലൈസൻസ് നൽകുന്ന അധികാര സ്ഥാനത്തിനു അങ്ങനെയുള്ള വ്യാപാരിയുടെ ലൈസൻസ് ഭേദഗതി ചെയ്യാവുന്നതാണ്.

18. രജിസ്റ്ററുകൾ വച്ചു പോകുന്നത്, റിട്ടേണുകൾ സമർപ്പിക്കുന്നത് മുതലായവ :

(1) ഓരോ വ്യാപാരിയും സംസ്ഥാന സർക്കാർ ദ്ദേശിക്കാവുന്ന വിധത്തിൽ അയാളുടെ വ്യാപാരവുമായി ബന്ധപ്പെട്ട ബുക്കുകൾ, കണക്കുകൾ, രേഖകൾ നിവ വച്ചു പോരേണ്ടതാണ്.

(2) ഓരോ വ്യാപാരിയും തൊട്ടുമുമ്പത്തെ സത്തേയ്ക്കുള്ള തന്റെ വ്യാപാര സംബന്ധമായ തിമാസ റിട്ടേൺ ഫാറം "സി" യിൽ എല്ലാ മാസവും ാം തീയതിക്കു ലൈസൻസു നൽകുന്ന അധികാര ഥാനത്തിനു സമർപ്പിക്കേണ്ടതാണ്.

(ഒപ്പ്)
ആർ. കെ. ശ്രീവാസ്തവ,
ഇൻഡ്യാ ഗവൺമെന്റ്
ജോയിന്റ് സെക്രട്ടറി.

ചിഹ്നം

ഫാറം "എ"

(4-ാം ഖണ്ഡം കാണുക)

വ്യാപാരിയുടെ ലൈസൻസ് കിട്ടുന്നതിനുള്ള

അപേക്ഷാ ഫാറം

രജിസ്റ്റർ ചെയ്യുന്ന അധികാര സ്ഥാനത്തിന്
..............(സ്ഥലം)
........സംസ്ഥാനം/........കേന്ദ്ര ഭരണ പ്രദേശം

1. അപേക്ഷകന്റെ മുഴുവൻ പേരും മേൽവിലാസവും.

(എ) പേരും തപാൽ മേൽവിലാസവും

(ബി) വ്യാപാര സ്ഥലം (യഥാവിധി കൃത്യമായ മേൽവിലാസം നൽകുക)

(i) വിൽപ്പനയ്ക്കു

(ii) സംഭരണത്തിനു

2. ഉടമസ്ഥാവകാശം ഉള്ളതോ/കൂട്ടുകച്ചവടമോ/ ിപ്ത ബാദ്ധ്യതയുള്ള കമ്പനിയോ ഹിന്ദു അവിഭക്ത കുടുംബത്തിന്റെയോ വ്യാപാര സ്ഥാപനമാണോ; ആണെ ിൽ ഉടമസ്ഥന്റെയോ / പങ്കാളിയുടെയോ / മാനേജരുടെയോ / കാരണവന്റെയോ പേരു (കളും) മേൽവിലാസവും (മേൽവിലാസങ്ങളും) എഴുതുക.

3. ഏതടിസ്ഥാനത്തിലാണ് ഈ അപേക്ഷ കൊടുക്കുന്നത്.

(i) ഉടമസ്ഥൻ

(ii) പങ്കാളി

(iii) മാനേജർ

(iv) കാരണവർ

4. 1955-ലെ അവശ്യസാധന ആക്റ്റ് (1955-ലെ 10) പ്രകാരമോ അല്ലെങ്കിൽ അതു പ്രകാരം പുറപ്പെടുവിച്ച ഏതെങ്കിലും ഉത്തരവു പ്രകാരമോ അപേക്ഷ കൊടുക്കുന്നതിന് തൊട്ടുമുമ്പുള്ള മൂന്നു വർഷത്തിനകം അപേക്ഷകൻ ശിക്ഷിക്കപ്പെട്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ അതിന്റെ വിശദാംശങ്ങൾ നൽകുക.

5. കൈകാര്യം ചെയ്യുന്ന വിത്തുകളുടെ വിശദവിവരം നൽകുക.

ക്രമ നമ്പർ വിത്തുകളുടെ പേര്.

6. ഞാൻ / ഞങ്ങൾ അമ്പതു രൂപ ലൈസൻസ് ഫീസായി അടച്ചിട്ടുണ്ട്..............ട്രഷറി ബാങ്കിൽ ..........-ാം തീയതിയിലെ.........നമ്പർ ചെല്ലാൻ നോക്കുക.

7. സത്യപ്രസ്താവന.

(എ) മുകളിൽ സൂചിപ്പിച്ച വിവരങ്ങൾ ഞങ്ങളുടെ അറിവിലും ഉത്തമ വിശ്വാസത്തിലും പെട്ടിടത്തോളം ശരിയാണെന്നും അതിൽ യാതൊരു വ്യാജവും ഇല്ലെന്നും ഞാൻ / ഞങ്ങൾ ഇതിനാൽ സത്യപ്രസ്താവന ചെയ്യുന്നു.

(ബി) 1983-ലെ വിത്ത് (നിയന്ത്രണ) ഉത്തരവിനോട് അനുബന്ധിച്ച ഫാറം "ബി" യിൽ കൊടുത്തിട്ടുള്ള ലൈസൻസിന്റെ വ്യവസ്ഥകളും നിബന്ധനകളും ഞാൻ / ഞങ്ങൾ സസൂക്ഷ്മം വായിക്കുകയും അവ അനുസരിക്കാമെന്നു സമ്മതിക്കുകയും ചെയ്യുന്നു.

തീയതി: അപേക്ഷകന്റെ ഒപ്പ്.

സ്ഥലം:

കുറിപ്പ്: (1) വിത്തുകളുടെ വിൽപ്പനയോ/കയറ്റുമതിയോ ഇറക്കുമതിയോ ചെയ്യുന്ന വ്യാപാരം ഒന്നിലധികം സ്ഥലങ്ങളിൽ നടത്താൻ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ അങ്ങനെയുള്ള ഓരോ സ്ഥലത്തിനും പ്രത്യേകം ലൈസൻസ് എടുക്കേണ്ടതാണ്.

ലൈസൻസ് കൊടുക്കുന്ന അധികാര സ്ഥാനത്തിന്റെ ആഫീസിൽ ഉപയോഗത്തിനായി

അപേക്ഷ സ്വീകരിക്കുന്ന ഉദ്യോഗസ്ഥന്റെ
പേരും ഔദ്യോഗിക മേൽവിലാസവും

കിട്ടിയ തീയതി:

ചിഹ്നം

ഫാറം "ബി"

(6-ാം ഖണ്ഡം കാണുക)

ഒരു വ്യാപാരിക്ക് വിത്തുകളുടെ വ്യാപാരം നടത്തുന്നതിനുള്ള ലൈസൻസ്

നമ്പർ..........തീയതി............

1983-ലെ വിത്തു (നിയന്ത്രണ) ഉത്തരവിലെ വ്യവസ്ഥകൾക്കു വിധേയമായും ഈ ലൈസൻസിലെ വ്യവസ്ഥകൾക്കും നിബന്ധനകൾക്കും വിധേയമായും ശ്രീ/മെസ്സേഴ്സ്..........നു വിത്തുകളുടെ വിൽപ്പനയ്ക്കും കയറ്റുമതിക്കും ഇറക്കുമതിക്കും സംഭരണത്തിനുമായുള്ള ലൈസൻസ് പ്രസ്തുത ആവശ്യങ്ങൾക്കുവേണ്ടി ഇതിനാൽ അനുവദിക്കുന്നു.

2. ലൈസൻസ് നൽകപ്പെട്ട ആൾ..........(താലൂക്ക്/ജില്ലയിലുള്ള..............ത്ത് (സംഭരണ സ്ഥലം വിൽപ്പന സ്ഥലം) വച്ച് മേൽപ്പറഞ്ഞ വ്യാപാരം നടത്തേണ്ടതാണ്.

ലൈസൻസിങ് അധികാരസ്ഥാനം
..............സംസ്ഥാനം

തീയതി:

മുദ്ര.

ലൈസൻസിന്റെ വ്യവസ്ഥകളും നിബന്ധനകളും

1. വ്യാപാര പരിസരത്തിന്റെ പൊതുജനങ്ങൾക്ക് പ്രവേശനമുള്ള ഒരു ഭാഗത്ത് ഉയർന്നതും കണ്ണിൽപ്പെടുന്നതുമായ ഒരു സ്ഥലത്ത് ലൈസൻസ് പ്രദർശിപ്പിക്കേണ്ടതാണ്.

2. ലൈസൻസ് കൈവശമുള്ളയാൾ 1983-ലെ വിത്തു (നിയന്ത്രണ) ഉത്തരവിലെ വ്യവസ്ഥകളും അതു പ്രകാരം പുറപ്പെടുവിച്ചിട്ടുള്ളതും തൽസമയം പ്രാബല്യത്തിലിരിക്കുന്നതുമായ വിജ്ഞാപനങ്ങളിലെയും വ്യവസ്ഥകൾ അനുസരിക്കേണ്ടതാണ്.

3. ഈ ലൈസൻസ് ഉടൻതന്നെ പ്രാബല്യത്തിൽ വരുന്നതും നേരത്തെ റദ്ദു ചെയ്യുകയോ സസ്പെൻഡ് ചെയ്യുകയോ ചെയ്തിട്ടില്ലെങ്കിൽ.................. വരെ നിയമസാധുത ഉണ്ടായിരിക്കുന്നതുമാണ്.

4. ലൈസൻസ് കൈവശമുള്ളയാൾ വിത്തുകളുടെ വിൽപ്പന, കയറ്റുമതി, ഇറക്കുമതി സംഭരണം എന്നിവയിൽ വിത്തിന്റെ മേൽപ്പറഞ്ഞ ആവശ്യങ്ങൾക്കായി വ്യാപാരം നടത്തുന്ന തന്റെ സ്ഥലത്ത് ഉണ്ടാകുന്ന ഏതെങ്കിലും മാറ്റം അപ്പോഴപ്പോൾ ലൈസൻസ് കൊടുക്കുന്ന അധികാരസ്ഥാനത്തെ അറിയിക്കേണ്ടതാണ്.

5. ലൈസൻസ് ഉള്ള ആരും വിത്തുകൾ സംഭരിക്കാനോ വിൽക്കാനോ കയറ്റുമതി ചെയ്യാനോ ഉപയോഗിക്കുന്ന അയാളുടെ ഏതെങ്കിലും ഷോപ്പിലും ഡിപ്പോയിലോ ഗോഡൗണിലോ മറ്റു സ്ഥലത്തോ/സ്ഥലങ്ങളിലോ ഉള്ള തന്റെ സ്റ്റോക്ക് പരിശോധിക്കാനായി വരുന്ന ലൈസൻസിങ് അധികാരസ്ഥാനത്തിനോ ആ അധികാരസ്ഥാനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന ഏതെങ്കിലും ഉദ്യോഗസ്ഥനോ എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കേണ്ടതാണ്.

ചിഹ്നം

ഫാറം "സി"

(9-ാം ഖണ്ഡം കാണുക)

**വിത്തുവ്യാപാരം നടത്തുന്നതിനുള്ള ഒരു വ്യാപാരിയുടെ ലൈസൻസ് പുതുക്കുന്നതിനുള്ള അപേക്ഷ**

ലൈസൻസിങ് അധികാരസ്ഥാനത്തിനു

........................ (സ്ഥലം)

സംസ്ഥാനം/കേന്ദ്രഭരണ പ്രദേശം

ഞാൻ/ഞങ്ങൾ ശ്രീ./മെസേഴ്സ് ............ ന്റെ പേരിലും രീതിയിലും വിത്തുവ്യാപാരം നടത്തുന്നതിനുള്ള വ്യാപാരിയുടെ ലൈസൻസ് പുതുക്കുന്നതിന് ഇതിനാൽ അപേക്ഷിക്കുന്നു, ലൈസൻസിങ് അധികാരസ്ഥാനം, പുതുക്കാനാഗ്രഹിക്കുന്ന ലൈസൻസ്..............., സംസ്ഥാനത്ത് അനുവദിച്ചിരുന്നതും 19........ മാസം ...... തീയതി ............, ലൈസൻസ് നമ്പർ അനുവദിച്ചു കൊടുത്തിട്ടുള്ളതുമാകുന്നു.

അപേക്ഷകന്റെ/അപേക്ഷകരുടെ ഒപ്പ്

അപേക്ഷകന്റെ/അപേക്ഷകരുടെ
മുഴുവൻ പേരും മേൽവിലാസവും

സ്ഥലവും തീയതിയും.........

1983-ലെ വിത്തു (നിയന്ത്രണ) ഉത്തരവിലെ വ്യവസ്ഥകൾ പ്രകാരം നേരത്തെ റദ്ദാക്കുകയോ സസ്പെൻഡ് ചെയ്യുകയോ ചെയ്തിട്ടില്ലെങ്കിൽ.......... എന്ന സ്ഥലത്തു സ്ഥിതിചെയ്യുന്ന പരിസരത്തുവച്ച് വിത്തുവ്യാപാരം നടത്തുന്നതിനു................. തീയതി അനുവദിച്ച് ............ എന്ന നമ്പർ ലൈസൻസ്.......... വരെ ഇതിനാൽ പുതുക്കി കൊടുത്തിരിക്കുന്നു എന്ന് സാക്ഷ്യപ്പെടുത്തുന്നു.

ലൈസൻസിങ് അധികാരസ്ഥാന

..................സംസ്ഥാന

തീയതി:

പുതുക്കിയ നമ്പർ:

മുദ്ര

ഫാറം "ഡി"

(11-ാം ഖണ്ഡം കാണുക)

1. മാസവും വർഷവും.
2. ലൈസൻസ് എടുക്കുന്ന ആളിന്റെ പേരും ഉദ്യോഗപ്പേരും.

അളവ് ക്വിന്റലിൽ

| വിളവ്/ ഇനം | വിത്തിന്റെ ഇനം | മാസത്തിന്റെ ആദ്യ ദിവസം ഉണ്ടായിരുന്ന സ്റ്റോക്ക് | ആ മാസത്തിൽ വാങ്ങിയതിന്റെ അളവ് | ആകെ ഇറക്കുമതി ചെയ്തതിന്റെ അളവ് | ആകെ | ആകെ വിറ്റത് | ആകെ കയറ്റുമതി ചെയ്തത് | മാസത്തിന്റെ അവസാന ദിവസം ഉണ്ടായിരുന്ന സ്റ്റോക്ക് |
|---|---|---|---|---|---|---|---|---|
| (1) | (2) | (3) | (4) | (5) | (6) | (7) | (8) | (9) |
| | | | | | (3+4+5) | | | 6—(7+8) |

വ്യാപാരിയുടെ ഒപ്പ് :

പേര് :

മേൽവിലാസം :

പട്ടിക 1

(13-ാം ഖണ്ഡം കാണുക)

**സാമ്പിൾ മുദ്രവയ്ക്കുന്നതും കെട്ടിവയ്ക്കുന്നതും അയയ്ക്കുന്നതും വിശകലനം ചെയ്യുന്നതും**

1. സാമ്പിൾ എടുക്കുന്ന രീതി:—വിശകലനം ചെയ്യുന്നതിനു വേണ്ടി എടുക്കുന്ന ഏതു വിത്തുകളുടെയും സാമ്പിൾ ചോർച്ചയും ഈർപ്പം കയറുന്നതും തടയുന്ന വിധത്തിൽ മുറുക്കി അടയ്ക്കാവുന്ന വൃത്തിയുള്ള ഈർപ്പമില്ലാത്ത ഒരു പാത്രത്തിൽ എടുത്തു സസൂക്ഷ്മം മുദ്രവയ്ക്കേണ്ടതാണ്.

2. സാംപ്ലിംഗ് ഇന്റെൻസിറ്റി:—മൊത്തമായതിന്റെ സാമ്പിൾ എടുക്കുന്നത് (ബൾക്ക് സാംപ്ലിംഗ്) സാമ്പിൾ എടുക്കുന്നതിനുള്ള വിത്തുകൾ മൊത്തമായി (കൂമ്പാരം, പത്തായം, ചാക്കുവണ്ടി എന്നിവ) ഒന്നിച്ചു ശേഖരിച്ചു വയ്ക്കുമ്പോൾ ബൾക്ക് സാമ്പിളിൽ ലഭിക്കുന്നതിനു താഴെ പറയുന്ന ഏറ്റവും കുറഞ്ഞ അളവിലുള്ള സാമ്പിളുകൾ എടുക്കേണ്ടതാണ്.

(എ) 500 കിലോഗ്രാം വരെ കുറഞ്ഞപക്ഷം 5 വ്യത്യസ്ത സാമ്പിളുകൾ. എന്നാൽ 50 കിലോഗ്രാം വരെയുള്ള ചെറിയ വിഭാഗങ്ങളുടെ സംഗതിയിൽ 3-ൽ കുറയാതെ സാമ്പിളുകൾ എടുത്താൽ മതിയാകുന്നതാണ്.

| | |
|---|---|
| (ബി) 501 മുതൽ 3,000 കിലോഗ്രാം വരെ | 5 വ്യത്യസ്ത സാമ്പിളുകളിൽ കുറയാതെ ഓരോ 300 കിലോഗ്രാമിനും ഓരോ വ്യത്യസ്ത സാമ്പിൾ വീതം |
| (സി) 3001 മുതൽ 20,000 കിലോഗ്രാം വരെ. | 10 വ്യത്യസ്ത സാമ്പിളുകളിൽ കുറയാതെ ഓരോ 500 കിലോഗ്രാമിനും ഒരു വ്യത്യസ്ത സാമ്പിൾ വീതം |

മൊത്തമായുള്ള വിത്തുകളുടെ സാമ്പിൾ എടുക്കുമ്പോൾ വ്യത്യസ്ത സാമ്പിളുകൾ മൊത്തമുള്ളതിന്റെ അവിടെ അവിടെ നിന്നും വ്യത്യസ്തമായ ആഴത്തിൽ

ണ്ടും എടുക്കേണ്ടതാണ്, ബാഗ് സാമ്പിൾ എടുത്തത് ചാക്കുകളിലോ മറ്റു പാത്രങ്ങളിലോ ഉള്ള വിത്തുകളുടെ വിഭാഗത്തിന്റെ സാമ്പിൾ എടുക്കുന്നതിനു താഴെ പറയുന്ന ഏറ്റവും കുറഞ്ഞ അളവുകൾ എടുക്കേണ്ടതാണ്.

| | | |
|---|---|---|
| (ഡി) | 5 പാത്രങ്ങൾ വരെ | ഓരോ പാത്രത്തിൽ നിന്നും സാമ്പിൾ എടുക്കണം, എന്നാൽ കുറഞ്ഞത് 5 വ്യത്യസ്ത സാമ്പിളുകൾ എങ്കിലും എടുക്കണം. |
| (ഇ) | 6 മുതൽ 30 പാത്രങ്ങൾ വരെ | 5 എണ്ണത്തിൽ കുറയാതെ ഓരോ മൂന്നു പാത്രങ്ങളിൽ നിന്നും കുറഞ്ഞത് ഒരു സാമ്പിൾ വീതം എടുക്കണം. |
| (എഫ്) | 31ഓ അതിൽ കൂടുതലോ പാത്രങ്ങൾ | 10 എണ്ണത്തിൽ കുറയാതെ ഓരോ അഞ്ചു പാത്രങ്ങളിൽ നിന്നും കുറഞ്ഞത് ഒരു സാമ്പിൾ വീതം എടുക്കണം. |

വിത്തു പരിശോധന ലാബ്രട്ടറിയിലേക്കു അയയ്ക്കുന്നതിനായി ഒരു വിഭാഗത്തിലെ ഏകജാതിയമായ വിത്തിനെപ്പറ്റി സംശയം ഇല്ലാത്ത പക്ഷം അങ്ങനെയുള്ള എല്ലാ പ്രൈമറി സാമ്പിളുകളും ചേർത്തു ആ വിഭാഗത്തിന്റെ ഒരു സംയുക്ത സാമ്പിൾ ഉണ്ടാക്കണം. വ്യത്യസ്തമായതോ പ്രാഥമികമായതോ ആയ സാമ്പിൾ ഉണ്ടെങ്കിൽ ഏകജാതീയമല്ലെങ്കിൽ അവ ഭിന്നജാതീയമായ പരിശോധനയ്ക്കായി ലാബ്രട്ടറിയിലേക്കു അയയ്ക്കേണ്ടതാണ്.

III. പാത്രങ്ങളിൽ ലേബൽ പതിയ്ക്കേണ്ടതും മേൽവിലാസം എഴുതേണ്ടതും ആണെന്നു വിശകലനം ചെയ്യുന്നതിനുള്ള സാമ്പിളുകൾ അടങ്ങുന്ന എല്ലാ പാത്രങ്ങളും ശരിയായി ലേബൽ ചെയ്യേണ്ടതും പാർസലുകളിൽ ശരിയാവണ്ണം മേൽവിലാസം എഴുതേണ്ടതുമാണ്. വിശകലനം ചെയ്യുന്നതിനായി അയയ്ക്കുന്ന വിത്തുകളുടെ ഏതു സാമ്പിളിന്റെയും ലേബലിൽ.

(എ) ക്രമനമ്പർ

(ബി) അയയ്ക്കുന്ന ആളിന്റെ പേരും ഉദ്യോഗപ്പേരുണ്ടെങ്കിൽ അതും;

(സി) ആരിൽ നിന്നാണോ സാമ്പിൾ എടുത്തത് ആ ആളിന്റെ പേര്;

(ഡി) സാമ്പിൾ എടുക്കുന്ന തീയതിയും സ്ഥലവും;

(ഇ) വിശകലനം ചെയ്യുന്നതിനുള്ള വിത്തിന്റെ ഇനമോ തരമോ;

(എഫ്) സാമ്പിളിനോടൊപ്പം അത് കേടുവരാതെ സൂക്ഷിക്കാനുള്ള സാധനം വല്ലതും ചേർത്തിട്ടുണ്ടെങ്കിൽ അതിന്റെ സ്വഭാവം, അളവ് എന്നിവ അടങ്ങിയിരിക്കേണ്ടതാണ്.

സാമ്പിളുകൾ അടുക്കിവയ്ക്കുന്നതിന്റെയും കെട്ടുന്നതിന്റെയും മുദ്രവയ്ക്കുന്നതിന്റെയും രീതി.

വിശകലനത്തിനയയ്ക്കുന്ന വിത്തുകളുടെ എല്ലാ സാമ്പിളും താഴെപറയുന്ന രീതിയിൽ അടുക്കുകയും കെട്ടുകയും മുദ്രവയ്ക്കുകയും ചെയ്യേണ്ടതാണ്.

(എ) കൊണ്ടു പോകുന്ന വഴിയിൽ പാത്രങ്ങളിലെ ചോർച്ച തടയുന്നതിലേക്കു ആദ്യമായി അടപ്പു ഭദ്രമായി ഉറപ്പിക്കേണ്ടതാണ്.

(ബി) അതിനുശേഷം പാത്രം വളരെ ബലമുള്ള കട്ടികടലാസുകൊണ്ട് മുഴുവനായും പൊതിയേണ്ടതാണ്. കടലാസിന്റെ അഗ്രഭാഗങ്ങൾ വൃത്തിയായി മടക്കുകയും അവ പശ കൊണ്ടോ മറ്റേതെങ്കിലും ഒട്ടിയ്ക്കുന്ന സാധനങ്ങൾ കൊണ്ടോ ഒട്ടിക്കേണ്ടതാണ്.

(സി) പാത്രത്തിനു മുകളിലും കുറുകേയും ബലമുള്ള ട്വയിനോ ചരടോ കൊണ്ടു കടലാസുപൊതി വരിഞ്ഞു കെട്ടി സുരക്ഷിതമാക്കേണ്ടതും അതിനുശേഷം ട്വയിനോ ചരടോ സീലിങ് വാക്സ് കൊണ്ട്, അതിൽ അയച്ച ആളിന്റെ വ്യക്തവും കൃത്യവുമായ കുറഞ്ഞ പക്ഷം നാലു മുദ്രഅടയാളങ്ങൾ, ഒന്നു കെട്ടിന്റെ മുകളിലും ഒരെണ്ണം താഴെയും മറ്റു രണ്ടെണ്ണം കെട്ടിലും ഉണ്ടായിരിക്കേണ്ടതാണ്. കടലാസുകൊണ്ടു പൊതിഞ്ഞതിനു മീതെ ഉറപ്പിക്കേണ്ടതുമാണ്. ട്വയിനിന്റെയോ ചരടിന്റെയോ കെട്ടുകൾ അയച്ച ആളിന്റെ മുദ്ര അടയാളത്തോടുകൂടിയ സീലിങ് വാക്സ് കൊണ്ടു പൊതിയേണ്ടതുമാണ്.





Reg. No. KL/TV(N)/12



# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXX] Trivandrum, Tuesday, 6th August 1985|15th Sravana 1907 (Saka) [No. 32

# PART IB

## Notifications and Orders issued by the Public Service Commission

### വിജ്ഞാപനം

DR1 (4) 16694/85/GW.

തിരുവനന്തപുരം, 1985 മെയ് 29.

ഭാഗം I

കേരള സംസ്ഥാന സർവ്വീസിൽ താഴെപ്പറയുന്ന ഉദ്യോഗങ്ങളേക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് യോഗ്യതയുള്ളവരിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

നമ്പർ—1

1. വകുപ്പ്—പൊതുമരാമത്ത് (ആർക്കിടെക്ചറൽ വിഭാഗം)
2. ഉദ്യോഗപ്പേര്— രണ്ടാംഗ്രേഡ് ഡ്രാഫ്റ്റ്സ്മാൻ (ആർക്കിടെക്ചറൽ)
3. ശമ്പളം—450-785 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1985-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.
7. യോഗ്യതകൾ:—

1. (എ) കേരള സർവകലാശാലയുടെ എഞ്ചിനീയറിംഗ് ഡിപ്ലോമയോ ഇതിനു തുല്യമായി ഗവൺമെൻറ് അംഗീകരിച്ചിട്ടുള്ള മറേറതെങ്കിലും ഡിപ്ലോമയോ

അല്ലെങ്കിൽ

(ബി) കോഴിക്കോട്, തൃശ്ശൂർ, കളമശ്ശേരി എന്നീ പോളിടെക്നിക്കുകളിൽ നിന്നും ലഭിച്ചിട്ടുള്ള ലൈസൻഷിയേററ് ഇൻ സിവിൽ എഞ്ചിനീയറിംഗോ തത്തുല്യമായി കേരള ഗവൺമെൻറ് അംഗീകരിച്ചിട്ടുള്ള മററ് യോഗ്യതയോ ഉണ്ടായിരിക്കണം.

2. ഡ്രായിംഗിലുള്ള പ്രാവീണ്യം

കുറിപ്പ്:—ആർക്കിടെക്ചറൽ ഡ്രാഫ്റ്റിംഗിലും, ഫ്രീ ഹാൻഡ് ഡ്രായിംഗിലും പ്രായോഗിക പരീക്ഷ നടത്തി ആർക്കിടെക്ചറൽ ഡ്രായിംഗിലുള്ള പ്രാവീണ്യം പരിശോധിച്ചു തീരുമാനിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—18-9-1985 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും — 5 രൂപ (അഞ്ച് രൂപ)

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും തൊഴിൽ രഹിതരായ വികലാംഗരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10 അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695 004.

കുറിപ്പ്:— അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതുമാണ്.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ കൂടി നോക്കുക)

നമ്പർ—2

1. വകുപ്പ്—ആയുർവേദ പഠനത്തിലുള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് സെന്റർ
2. ഉദ്യോഗപ്പേര്—റീഡർ (രസശാസ്ത്രവും ഭൈഷജ്യകല്പനയും)
3. ശമ്പളം—800-1550 രൂപ
4. ഒഴിവുകളുടെ എണ്ണം—രണ്ട്

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്ന് വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1985-ൽ ഇരുപത് വയസ്സ് തികഞ്ഞിരിക്കേണ്ടതും അൻപത് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്—പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക അനുസരിച്ചുള്ള വയസ്സിളവിനെ സംബന്ധിച്ച ആനുകൂല്യം ഈ ഉദ്യോഗത്തിനു ബാധകമല്ല.

7. യോഗ്യതകൾ—
   1. ഏതെങ്കിലുമൊരു അംഗീകൃത സർവ്വകലാശാലയിൽ നിന്ന് ആയുർവേദത്തിൽ ലഭിച്ചിട്ടുള്ള ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ഉള്ള ബിരുദം,
   2. ഏതെങ്കിലുമൊരു അംഗീകൃത സർവ്വകലാശാലയിൽ നിന്ന് രസശാസ്ത്രവും ഭൈഷജ്യകല്പനയിൽ (ആയുർവേദത്തിൽ) ലഭിച്ചിട്ടുള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദം.
   3. ഏതെങ്കിലുമൊരു അംഗീകൃത സർവ്വകലാശാലയുമായി അഫിലിയേറ്റ് ചെയ്തിട്ടുള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് ഇൻസ്റ്റിറ്റ്യൂഷനിലോ ആയുർവേദ കോളേജിലോ സീനിയർ ലക്ചററായുള്ള 5 വർഷത്തെ അദ്ധ്യാപന പരിചയം.

അഭിലഷണീയം—ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചോ ഗവേഷണ പദ്ധതികൾക്ക് നേതൃത്വം കൊടുത്തോ ഉള്ള പരിചയം.

നോട്ട്—പ്രസ്തുത പരിചയം ബന്ധപ്പെട്ട വിഷയത്തിൽ അടിസ്ഥാന വിദ്യാഭ്യാസ യോഗ്യത ലഭിച്ചതിനു ശേഷം നേടിയതായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—18-9-1985 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് 10 രൂപ (പത്ത്).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി / പട്ടികവർഗ്ഗക്കാരും തൊഴിൽരഹിതരായ വികലാംഗരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും. അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ് അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയക്കേണ്ടതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം.—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്)
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾകൂടി നോക്കുക.)

(നമ്പർ-3)

1. വകുപ്പ്—ആയുർവേദ കോളേജ് (ആയുർവേദ പഠനത്തിലുള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് സെന്റർ)
2. ഉദ്യോഗപ്പേര്—ഫാർമക്കോഗ്നസി പ്രൊഫസ്സറിന്റെ അസിസ്റ്റന്റ്
3. ശമ്പളം—535-950 രൂപ
4. ഒഴിവുകളുടെ എണ്ണം—1

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേയ്ക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1985-ന് 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 38 (മുപ്പത്തെട്ട്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.

7. യോഗ്യതകൾ:—

ഏതെങ്കിലും ഒരു അംഗീകൃത സർവകലാശാലയിൽ നിന്ന് ബോട്ടണിയിൽ ലഭിച്ച ഒന്നാം ക്ലാസ് അല്ലെങ്കിൽ രണ്ടാം ക്ലാസ് മാസ്റ്റർ ബിരുദം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—18-9-1985 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

9. അപേക്ഷാഫീസും അപേക്ഷാഫാറവും— ഫീസ് 5 രൂപ (അഞ്ച് രൂപ)

(പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും തൊഴിൽ രഹിതരായ വികലാംഗരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും. അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽതന്നെ അയയ്ക്കേണ്ടതാണ്.

10. അപേക്ഷ അയയ്ക്കേണ്ട വിലാസം —

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ: 695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക)

/ നമ്പർ—4

1. വകുപ്പ്—ആയുർവേദ പഠനത്തിനുള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് സെന്റർ.
2. ഉദ്യോഗപ്പേര്—റീഡർ (ദ്രവ്യഗുണ വിജ്ഞാൻ)
3. ശമ്പളം—800-1550 രൂപ
4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1985-ൽ 20 (ഇരുപത്) വയസ്സ് തികഞ്ഞിരിക്കണം. 50 (അൻപത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്:—പൊതു വ്യവസ്ഥകളിൽ രണ്ടാം ഖണ്ഡിക അനുസരിച്ചുള്ള വയസ്സിളവിനെ സംബന്ധിച്ച ആനുകൂല്യം ഈ ഉദ്യോഗത്തിന് ബാധകമല്ല.

7. യോഗ്യതകൾ:—
(1) ഏതെങ്കിലും ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്ന് ആയുർവ്വേദത്തിൽ ലഭിച്ച ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ഉള്ള ബിരുദം.
(2) ഏതെങ്കിലും ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്ന് ആയുർവ്വേദത്തിൽ ദ്രവ്യഗുണ വിജ്ഞാനത്തിൽ (Dravyagu[na] Vigyan) ലഭിച്ചിട്ടുള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദം.
(3) ഏതെങ്കിലും ഒരു അംഗീകൃത സർവ്വകലാശാലയുമായി അഫിലിയേറ്റ് ചെയ്തിട്ടുള്ള പോസ്റ്റ് ഗ്രാഡ്വേറ്റ് ഇൻസ്റ്റിറ്റ്യൂഷനിലോ ആയുർവ്വേദ കോളേജിലോ സീനിയർ ലക്ചററായുള്ള അ[ഞ്ച്] വർഷത്തെ അദ്ധ്യാപന പരിചയം.

അഭിലഷണീയം:—ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചോ ഗവേഷണ പ[ദ്ധതി]കൾക്ക് നേതൃത്വം കൊടുത്തോ ഉ[ള്ള] പരിചയം.

നോട്ട്:—പ്രസ്തുത പരിചയം ബന്ധപ്പെട്ട വിഭാഗത്തിൽ അടിസ്ഥാന യോഗ്യത ല[ഭി]ച്ചതിനുശേഷം നേടിയതായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—18-9-1985 ബുധനാഴ്ച വൈകുന്നേരം അ[ഞ്ച്] മണിവരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും— ഫീസ് 10 രൂപ (പത്ത് രൂപ)

[പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതു[ം] ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ച[തു]മായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടി[ക]ജാതി/പട്ടികവർഗ്ഗക്കാരും തൊഴിൽ രഹിത[രാ]യ വികലാംഗരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും. അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

10. അപേക്ഷ അയയ്ക്കേണ്ട വിലാസം.—

ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ: 695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

നമ്പർ—5

1. സ്ഥാപനത്തിന്റെ പേര് —കേരള സംസ്ഥാന ഗ്രാമ വികസന ബോർഡ്
(Kerala State Rural Development Board)
2. ഉദ്യോഗപ്പേര്—ലോവർ ഡിവിഷൻ ക്ലർക്ക്
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്‌ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1985-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് കവിയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക) എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സിൽ കവിയാൻ പാടില്ല.

കുറിപ്പ്:—(1) ഏതെങ്കിലും തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർ ആദ്യത്തെ പ്രൊവിഷണൽ നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരാണെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവു അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി 5 (അഞ്ച്) വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. പ്രസ്തുത സ്ഥാപനത്തിൽ റെഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിൽ 5-ാം ഉപഖണ്ഡികയിലെ ഒന്നാം ഖണ്ഡികയും, 6, 7, 9, 11, 12, 13, 14, 15 എന്നീ ഉപഖണ്ഡികകളും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

7. പരീക്ഷായോഗ്യത: — എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

കുറിപ്പ്.—(1) ഉദ്യോഗാർത്ഥികൾ താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകളിലെ 15-ാം ഖണ്ഡികയിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയ്ക്കോ ലഭിച്ചിട്ടുള്ള മാർക്ക് ലിസ്റ്റിന്റെ എൻഡോഴ്സ്മെന്റോടു കൂടിയ പേജിന്റെ ശരിപ്പകർപ്പുകൾ കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(2) സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിട്ടുള്ളവർക്കുവേണ്ടി എസ്. എസ്. എൽ. സി. നിലവാരത്തിലുള്ള ഒരു എഴുത്തു പരീക്ഷ നടത്തുന്നതാണ്. എഴുത്തു പരീക്ഷയുടെ സമയം 2 മണിക്കൂറും ഏറ്റവും കൂടിയമാർക്ക് 100-ം ആയിരിക്കും. പരീക്ഷയുടെ വിശദ വിവരങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

| വിഷയം | പരമാവധി മാർക്ക് |
|---|---|
| പാർട്ട് 1—പൊതു വിജ്ഞാനം [പ്രാദേശികവും ദേശീയവുമായ കാര്യങ്ങൾക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് ദൈനംദിന ശാസ്ത്രത്തിലെ സാധാരണ കാര്യങ്ങളെക്കുറിച്ചും പ്രാഥമിക ചരിത്രം, ഭൂമിശാസ്ത്രം എന്നീ വിഷയങ്ങളെക്കുറിച്ചും ഉള്ള ഒബ്ജക്ടീവ് മാതൃകയിലുള്ള (Objective Type) ചോദ്യങ്ങളായിരിക്കും.] | 60 |
| പാർട്ട് 2—പ്രാദേശിക ഭാഷ ഖണ്ഡിക എഴുത്ത്, കത്തെഴുത്ത് മുതലായവ | 20 |
| പാർട്ട് 3—ജനറൽ ഇംഗ്ലീഷ് ഇംഗ്ലീഷിലുള്ള ഗദ്യഭാഗം സംഗ്രഹിച്ചെഴുത്ത്, ഇംഗ്ലീഷ് ഭാഷയിൽ പ്രചാരത്തിലുള്ള പദങ്ങൾ, ശൈലികൾ, പഴഞ്ചൊല്ലുകൾ ഇവയുടെ പ്രയോഗം മുതലായവ | 20 |

പാർട്ട് 3-ലെ ചോദ്യങ്ങൾക്ക് ഇംഗ്ലീഷിൽ ഉത്തരമെഴുതേണ്ടതാണ്. മറ്റ് രണ്ട് വിഭാഗങ്ങൾക്കും (പാർട്ട് 1, പാർട്ട് 2) മലയാളം, തമിഴ്, കർണ്ണാടകം ഇവയിലേതെങ്കിലും ഒരു പ്രാദേശിക ഭാഷയിൽ ഉത്തരമെഴുതാവുന്നതാണ്. മൂന്നു വിഭാഗങ്ങൾക്കും ഒരേ ഉത്തരക്കടലാസിൽ തന്നെ ഉത്തരമെഴുതാവുന്നതാണ്. പരീക്ഷയിൽ വിജയിക്കുന്നതിന് മൂന്നു പാർട്ടുകൾക്കും കൂടി മൊത്തം 40 ശതമാനം മാർക്ക് ലഭിച്ചിരിക്കേണ്ടതാണ്. പട്ടികജാതി/പട്ടികവർഗ്ഗക്കാരെയും പിന്നോക്ക സമുദായങ്ങളെയും സംബന്ധിച്ചിടത്തോളം ആവശ്യമെന്നു കാണുന്നപക്ഷം പരീക്ഷയ്ക്കു വിജയിക്കാൻ ഒരു താഴ്ന്ന ശതമാനക്രമം സ്വീകരിച്ചേക്കാവുന്നതാണ്.

തമിഴോ, കർണ്ണാടകമോ മാതൃഭാഷയായിട്ടുള്ളവർ ഒന്നും രണ്ടും വിഭാഗങ്ങൾക്ക് തമിഴിലോ, കർണ്ണാടകത്തിലോ ഉത്തരമെഴുതിയാൽ മതിയാകും. ഒന്നും രണ്ടും വിഭാഗത്തിലെ ചോദ്യങ്ങൾക്ക് മേൽ പറഞ്ഞ ഏതെങ്കിലും ഭാഷയിൽ എഴുതുവാൻ ആഗ്രഹിക്കുന്നവർ ആ വിവരം അപേക്ഷാഫാറത്തിന്റെ മുകൾ ഭാഗത്ത് രേഖപ്പെടുത്തിയിരിക്കണം. ഒരു പ്രാദേശികഭാഷ മാത്രമേ (തമിഴ് അല്ലെങ്കിൽ കർണ്ണാടകം) രേഖപ്പെടുത്താൻ പാടുള്ളൂ. തമിഴിലോ കർണ്ണാടകത്തിലോ ഉത്തരമെഴുതുന്നവർ ഉദ്യോഗത്തിനു തെരഞ്ഞെടുക്കപ്പെടുകയാണെങ്കിൽ നിയമനത്തീയതി മുതൽ 4 (നാല്) വർഷത്തിനകം മലയാള ഭാഷയിലുള്ള ഒരു എഴുത്തു പരീക്ഷ ജയിച്ചിരിക്കേണ്ടതാണ്. നാല് വർഷത്തിനകം പ്രസ്തുത പരീക്ഷ ജയിക്കാത്തവരെ സർവ്വീസിൽ നിന്നും പിരിച്ചു വിടുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 18-9-1985 ബുധനാഴ്ച വൈകുന്നേരം 5 മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാ ഫാറവും: — മേൽ പറഞ്ഞ ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. എന്നാൽ പട്ടികജാതി / പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരോ ആയ വിമുക്തഭടൻമാരും തൊഴിൽ രഹിതരായ വികലാംഗരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം :—
ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിറ്റി വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
പട്ടം, തിരുവനന്തപുരം-4,
പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

(വിശദ വിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ ഒടുവിൽ പാർട്ട് 2-ൽ ചേർത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക).

നമ്പർ—6

1. സർവ്വീസിന്റെ പേര്—മുനിസിപ്പൽ കോമൺ സർവ്വീസ്
2. ഉദ്യോഗപ്പേര്—റേഡിയോഗ്രാഫർ
3. ശമ്പളം—350-580 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്നകാലയളവിൽ എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1985-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

(വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക).

എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 വയസ്സിൽ കവിയാൻ പാടില്ല.

കുറിപ്പ്:—(1) ഏതെങ്കിലും തദ്ദേശ സ്വയംഭരണ സ്ഥാപനത്തിൽ താത്കാലികമായി ജോലി നോക്കിയിട്ടുള്ളവർ ആദ്യത്തെ താത്കാലിക നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവർ ആണെങ്കിൽ അവരുടെ താത്കാലിക സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവു അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി അഞ്ച് (5) വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. പ്രസ്തുത സ്ഥാപനങ്ങളിൽ സ്ഥിരമായ ഉദ്യോഗം വഹിക്കുന്നവർക്ക് പിന്നീടു മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റെഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നത് എന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതു വ്യവസ്ഥയിലെ രണ്ടാം ഖണ്ഡികയിലെ അഞ്ചാം ഉപഖണ്ഡികയിലെ ആദ്യത്തെ ഖണ്ഡികയും 6, 7, 9, 11, 12, 13, 14, 15, 18, 19 എന്നി ഉപഖണ്ഡികകളും മേൽപ്പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

7. യോഗ്യതകൾ:

(1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

(2) തിരുവനന്തപുരം മെഡിക്കൽ കോളേജ് ആശുപത്രിയിലെ എക്സ്റേ ഡിപ്പാർട്ടുമെന്റിൽ നിന്നും റേഡിയോഗ്രാഫിയിൽ രണ്ടു വർഷത്തെ പരിശീലന കോഴ്സ് പാസായിരിക്കണം.

അല്ലെങ്കിൽ

മദ്രാസ് മെഡിക്കൽ കോളേജിലെ ബർണാഡ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് റേഡിയോളജിയിൽ നിന്നും സർട്ടിഫൈഡ് റേഡിയോളജിക്കൽ അസിസ്റ്റന്റ് കോഴ്സ് വിജയകരമായി പൂർത്തിയാക്കിയിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി 18-9-1985 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ

9. (എ) അപേക്ഷാ ഫീസ്:—രണ്ട് (2) രൂപ പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരുമായ വിമുക്തഭടന്മാർക്കും തൊഴിൽ രഹിതരായ വികലാംഗർക്കും ഫീസ് മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(ബി) അപേക്ഷാഫാറം:—മേൽപ്പറഞ്ഞ അപേക്ഷ ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:
ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിറ്റി വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം പാലസ് പി. ഒ.,
തിരുവനന്തപുരം,
പിൻകോഡ്—695004.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക)

നമ്പർ—7

1. സ്ഥാപനത്തിന്റെ പേര്—കേരള സംസ്ഥാന ഗ്രാമവികസന ബോർഡ് (Kerala State Rural Development Board)
2. ഉദ്യോഗപ്പേര്—I ഗ്രേഡ് ഡ്രാഫ്റ്റ്സ്മാൻ (സിവിൽ)
3. ശമ്പളം—450-785 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്—ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1985-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

(വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക) എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അമ്പത്) വയസ്സിൽ കവിയാൻ പാടില്ല.

കുറിപ്പ്—(1) ഏതെങ്കിലും തദ്ദേശ സ്വയംഭരണ സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർ ആദ്യത്തെ പ്രൊവിഷണൽ നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരാണെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി അഞ്ചു (5) വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. പ്രസ്തുത സ്ഥാപനത്തിൽ റഗുലർ ഉദ്യോഗം വഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിന് ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റഗുലർ സർവ്വീസിലല്ല ജോലി നോക്കിയിരുന്നതെന്ന് സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(2) പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡികയിലെ 5-ാം ഉപഖണ്ഡികയിൽ ഒന്നാം ഖണ്ഡികയും, vi, vii, ix, xi, xii, xiii, xiv, xv എന്നീ ഉപഖണ്ഡികകളും മേൽ പറഞ്ഞ ഉദ്യോഗത്തിന് ബാധകമല്ല.

7. യോഗ്യതകൾ:—തിരുവിതാംകൂർ (ഇപ്പോൾ കേരള) സർവ്വകലാശാലയിൽ നിന്നും സിവിൽ എഞ്ചിനീയറിംഗിൽ ലഭിക്കുന്ന ഡിപ്ലോമ അഥവാ ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ള തത്തുല്യമായ മറ്റേതെങ്കിലും ഡിപ്ലോമ

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—18-9-1985 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാ ഫാറവും—5 (അഞ്ച്) രൂപ

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

പട്ടികജാതി/പട്ടികവർഗ്ഗക്കാരും മിലിട്ടറി പെൻഷൻ ലഭിക്കുന്നവരോ, മിലിട്ടറി പെൻഷന് അർഹത നേടിയവരോ ആയ വിമുക്ത ഭടൻമാരും, തൊഴിൽരഹിതരായ വികലാംഗരും ഫീസ് മുദ്രണം ചെയ്യാത്ത, സൗജന്യമായി ലഭിക്കുന്ന പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
ലോക്കൽ അതോറിറ്റി വിഭാഗം,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം പാലസ് പി. ഒ.,
തിരുവനന്തപുരം-4,
പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം ഒരു കവർ സൗജന്യമായി ലഭിക്കുന്നതാണ്. അപേക്ഷ കഴിയുന്നതും ആ കവറിൽ തന്നെ അയയ്ക്കേണ്ടതാണ്.

(വിശദ വിവരങ്ങൾക്ക് പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—8

1. സ്ഥാപനത്തിന്റെ പേര്—കേരളസംസ്ഥാന ഗ്രാമവികസന ബോർഡ്
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് എഞ്ചിനീയർ (ഇലക്ട്രിക്കൽ)
3. ശമ്പളം—600—1100 രൂപ.
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതിമുതൽ ഏറ്റവും കുറഞ്ഞതു ഒരു വർഷവും ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേയ്ക്കും പ്രസ്തുതലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

ഇപ്രകാരം മേൽപറഞ്ഞിരിക്കുന്ന ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ അവരുടെ ആദ്യത്തെ 10 വർഷത്തെ സേവനത്തിനിടയിൽ 4 വർഷം (പരിശീലനകാലം ഉൾപ്പെടെ) പ്രതിരോധ സർവ്വീസിലോ പ്രതിരോധം സംബന്ധിച്ച ജോലിയിലോ, ഇൻഡ്യയിൽ എവിടെയെങ്കിലുമോ, ഏതെങ്കിലും വിദേശരാജ്യത്തോ സേവനം അനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനിക സേവനം 45 വയസ്തികഞ്ഞവർക്ക് ബാധകമല്ല.

## DECLARATION

(To be filled up and attached with the application)

I......................name, aged............ do hereby agree to serve for a minimum period of four years (including period spent on training) in the Defence Service or on assignment relating to Defence efforts anywhere in India or abroad if so required by any appointing authority after my appointment to the service of the Board on terms laid down by it.

Place: Signatere:
Date: Name:

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1985 ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിയാറ്) വയസ്സ് തികയാൻപാടില്ലാത്തതുമാകുന്നു.

(വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക) എന്നാൽ യതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസിൽ കവിയാൻ പാടില്ല.

കുറിപ്പ്:—(1) ഏതെങ്കിലും തദ്ദേശ സ്വയംഭരണ സ്ഥാപനത്തിൽ പ്രൊവിഷണലായി ജോലി നോക്കിയിട്ടുള്ളവർ, ആദ്യത്തെ പ്രൊവിഷണൽ നിയമനകാലത്ത് നിശ്ചിത പ്രായപരിധി കഴിഞ്ഞിട്ടില്ലാത്തവരാണെങ്കിൽ അവരുടെ പ്രൊവിഷണൽ സർവ്വീസിന്റെ ദൈർഘ്യത്തോളം ഉയർന്ന പ്രായപരിധിയിൽ ഇളവു അനുവദിക്കുന്നതാണ്. എന്നാൽ പരമാവധി അഞ്ച് (5) വർഷക്കാലം മാത്രമേ ഈ ആനുകൂല്യം ലഭിക്കുകയുള്ളൂ. പ്രസ്തുത സ്ഥാപനത്തിൽ റഗുലർ ഉദ്യോഗംവഹിക്കുന്നവർക്ക് വീണ്ടും മറ്റൊരു നിയമനത്തിനു ഈ ആനുകൂല്യം ലഭിക്കുന്നതല്ല. പ്രൊവിഷണൽ സർവ്വീസിലുള്ളവർ അപേക്ഷയോടൊപ്പം സർവ്വീസിന്റെ ദൈർഘ്യം കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് ഹാജരാക്കേണ്ടതാണ്. അവർ റഗുലർ സർവ്വീസിലല്ല ജോലിനോക്കിയിരുന്നതെന്നു സർട്ടിഫിക്കറ്റിൽ പ്രത്യേകം പറഞ്ഞിരിക്കണം.

(ബി)യിൽ വ്യവസ്ഥ ചെയ്തിട്ടുള്ളതനുസരിച്ച് പ്രവേശനഫീസ് വച്ച് നടത്തുന്ന സർക്കസ് പ്രദർശനം ഒന്നിന് പതിനഞ്ച് രൂപയും വിനോദനികുതി ചുമത്തുന്നതാണ്. ഇപ്രകാരമുള്ള പ്രദർശനത്തിന് പ്രദർശന നികുതി ഒരു പ്രദർശനത്തിന് മൂന്നു രൂപയും (3) പ്രദർശനനികുതിയുടെ ഇരുപത്തിയഞ്ചു ശതമാനം സർച്ചാർജും മുൻകൂറായി പഞ്ചായത്തിൽ ഒടുക്കി രസീതു വാങ്ങിക്കേണ്ടതുമാണ്.

5(എ) ഉപനിയമം 4-ൽ എന്തുതന്നെ അടങ്ങിയിരുന്നാലും ആക്റ്റ് 4-ാം വകുപ്പ് പ്രകാരം 4-ഉം 5-ഉം ചട്ടങ്ങൾക്ക് വിധേയമായി വിനോദ നികുതി ഒരു മൊത്തം നികുതിയായി ഒരു പ്രത്യേക കാലത്തേക്ക് കോമ്പൗണ്ട് ചെയ്യാൻ പഞ്ചായത്തിന് അധികാരമുണ്ടായിരിക്കുന്നതാണ്. അപ്രകാരം കോമ്പൗണ്ട് ചെയ്യപ്പെട്ട മൊത്തം തുക കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്നതുപോലെ പ്രദർശനം തുടങ്ങുന്നതിന് മുമ്പ് മുൻകൂറായി പഞ്ചായത്താഫീസിൽ അടയ്ക്കേണ്ടതാണ്.

(ബി) സാധാരണ ഗതിയിൽ ആക്റ്റ് 3-ാം വകുപ്പുപ്രകാരം മൂന്നു മാസത്തേക്ക് കൊടുക്കേണ്ടി വരുന്ന മതിപ്പ് തുകയുടെ 75% (എഴുപത്തഞ്ചു ശതമാനം) ത്തിൽ കുറയാത്ത സംഖ്യക്ക് മാത്രമേ ഒരു തവണ കോമ്പൗണ്ട് ചെയ്യേണ്ടതുള്ളൂ.

(സി) ഏതൊരു പ്രദർശനത്തിന്റെ നികുതിയാണോ മേൽപ്രസ്താവിച്ച പ്രകാരം കോമ്പൗണ്ട് ചെയ്ത വിനോദപ്രദർശനങ്ങളുടെ ഉടമസ്ഥനോ മാനേജരോ കാര്യനിർവ്വഹണാധികാരസ്ഥൻ തീരുമാനിക്കുന്ന വിധം ഓരോ ക്ലാസിലേക്കും പ്രവേശനംമൂലം ആയാൾക്ക് മൊത്തത്തിൽ ഉണ്ടായിട്ടുള്ള വരുമാനത്തിന്റെ കണക്ക് ഓരോ ആഴ്ചയിലും കാര്യനിർവ്വഹണാധികാരസ്ഥനെ ബോധിപ്പിക്കേണ്ടതാണ്.

6. വിനോദമോ വിനോദങ്ങളോ അഥവാ വിനോദ ശൃംഖലയിലെ ഒന്നാം തരമോ ആരംഭിക്കുന്നതിന്റെ ഏഴു ദിവസം മുമ്പായി അവയുടെ ഉടമസ്ഥനോ മാനേജരോ അത്തരം വിനോദമോ വിനോദങ്ങളോ നടത്തുന്നതിനുള്ള അനുമതിക്കായി താഴെ പറയുന്ന വിവരങ്ങൾ അടങ്ങിയ അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥന് ബോധിപ്പിക്കേണ്ടതാണ്:

(1) ഉടമസ്ഥന്റെ പൂർണ്ണമായ പേരും മേൽവിലാസവും.

(2) വിനോദത്തിന്റെ സ്ഥലവും സമയവും കാലയളവും.

(3) പ്രവേശന നിരക്കുകളും ക്ലാസുകളും.

(4) പ്രവേശന നിയന്ത്രണവിധവും പരിശോധനയും.

കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന മറ്റു വിവരങ്ങളും ഉപനിയമം 6-ാം വകുപ്പുപ്രകാരം ശരിയായതും, കൃത്യമായതുമായ വിവരങ്ങൾ നൽകാതിരുന്നാൽ വിനോദപ്രദർശനത്തിന് അനുവാദത്തിനുള്ള അപേക്ഷ സംക്ഷേപമായി നിരസിക്കുന്നതായിരിക്കും. മറ്റു സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ യുക്തമെന്നു തോന്നുന്ന നിബന്ധനകൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി അനുവാദം നൽകാവുന്നതാണ്.

7. മേൽ നിയമത്തിൽ പ്രസ്താവിച്ച അനുവാദം ഏതെങ്കിലും നിയന്ത്രണങ്ങൾക്കും നിബന്ധനകൾക്കും വിധേയമാണെന്നും ഏത് കാലത്തേക്കാണെന്നും കാണിച്ച് കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പിട്ടിട്ടുള്ളതുമായിരിക്കണം.

8. മേൽ പറഞ്ഞ പ്രകാരം നൽകപ്പെടുന്ന അനുവാദം അതിൽ പ്രസ്താവിച്ച ഏതെങ്കിലും നിബന്ധനകൾക്കോ നിയന്ത്രണങ്ങൾക്കോ പരിധിക്കോ വിരുദ്ധമായോ തെറ്റായോ ലംഘിച്ചോ വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ, മാനേജരോ പ്രവർത്തിക്കുന്നതായാലും അല്ലെങ്കിൽ അവ ആക്ടിലേയോ ചട്ടങ്ങളിലേയോ ഉപനിയമങ്ങളിലേയോ വ്യവസ്ഥകൾ ലംഘിച്ചിരിക്കുന്നതായി കാര്യനിർവ്വഹണാധികാരസ്ഥന് ബോദ്ധ്യപ്പെടുന്നതായാലും അല്ലെങ്കിൽ അവർ ഇത്തരം അനുവാദം തെറ്റായ വസ്തുതകൾ നൽകിയോ കബളിപ്പിച്ചോ കരസ്ഥമാക്കിയതായാലും ആ വക കാരണങ്ങളാൽ, അനുവാദം തടഞ്ഞുവയ്ക്കുവാനോ ദുർബലപ്പെടുത്തുവാനോ കാര്യനിർവ്വഹണാധികാരസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്.

9. അനുവാദം നിരസിക്കുന്നതോ ദുർബലപ്പെടുന്നതോ അല്ലെങ്കിൽ ഭേദഗതി വരുത്തുന്നതോ ആയ കാര്യനിർവ്വഹണാധികാരസ്ഥന്റെ യാതൊരു കല്പനയും രേഖാമൂലമായി നൽകേണ്ടതും അത്തരം നടപടികൾ സ്വീകരിക്കുന്നതിന് അടിസ്ഥാനപരമായ വസ്തുതകൾ അതിൽ വ്യക്തമായി രേഖപ്പെടുത്തേണ്ടതുമാണ്.

10. (എ) ടിക്കറ്റുവഴി പ്രവേശനം അനുവദിക്കപ്പെടുന്ന പ്രദർശനങ്ങളുടെ ഉടമസ്ഥനോ, മാനേജരോ പ്രദർശനം ആരംഭിക്കുന്നതിനു കുറഞ്ഞപക്ഷം 24 മണിക്കൂർ മുമ്പായിട്ട് ഓരോ ക്ലാസിന്റെയും ടിക്കറ്റിന്റെ വിവരവും ടിക്കറ്റു നിരക്കുകളും ഉപഹാരമായും സൗജന്യമായും നൽകുവാൻ ഉദ്ദേശിക്കുന്ന ടിക്കറ്റുകളുടെ വിവരങ്ങളും അടങ്ങിയ സ്റ്റേറ്റുമെന്റ് കാര്യനിർവ്വഹണാധികാരസ്ഥന്റെ മുമ്പാകെ സമർപ്പിക്കേണ്ടതാണ്.

(ബി) ഉപഹാരമായും സൗജന്യമായും ഉള്ള ടിക്കറ്റുകൾ ഓരോ ക്ലാസിലേക്കും ആകെ അനുവദിച്ചിട്ടുള്ള പ്രവേശനത്തിന്റെ അഞ്ചു ശതമാനം (5%) ത്തിൽ കൂടുവാൻ പാടുള്ളതല്ല.

11. (എ) മേൽപ്രകാരം സമർപ്പിച്ച ടിക്കറ്റുകൾ കാര്യനിർവ്വഹണാധികാരസ്ഥൻ നിയമാനുസൃതം സീൽ ചെയ്തു മടക്കികൊടുക്കുകയും നികുതി പിരിവിനും ഒടുക്കുന്നതിനും ആവശ്യമായ ക്രമം പാലിക്കുകയും ചെയ്യേണ്ടതാണ്. ഈ കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന എല്ലാ നിർദ്ദേശങ്ങളും ഉത്തരവുകളും പ്രദർശന ഉടമസ്ഥനും സിൽബന്ധികളും ശരിക്കും പാലിക്കേണ്ടതാണ്.

(ബി) ജാമ്യത്തുകയായി കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്ന നിരതദ്രവ്യത്തുക യാതൊരു കാരണവശാലും ഒരേ സമയത്ത് സീൽ ചെയ്തുകൊടുത്ത ടിക്കറ്റിന്റെ നികുതി ഇനത്തിൽ പഞ്ചായത്തിന് അനുവദിക്കേണ്ട തുകയിൽ കുറയുവാൻ പാടില്ലാത്തതുമാകുന്നു.

12. നികുതിക്ക് ഏതെങ്കിലും പ്രത്യേകതരത്തിലുള്ള സ്റ്റാമ്പുകളോ, ലേബലുകളോ കൊടുക്കുവാൻ നിശ്ചയിച്ചിട്ടുണ്ടെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ അവയുടെ മുഴുവൻ വിലയും വസൂൽ ചെയ്യുന്നതിനുള്ള ഏർപ്പാടുകൾ ചെയ്യേണ്ടതാണ്. എന്നാൽ യാതൊരു സംഗതിയിലും പഞ്ചായത്തിന്റെ സീലോ, സ്റ്റാമ്പോ ലേബലോ ഇല്ലാത്ത ടിക്കറ്റുകൾ യാതൊരു വിനോദങ്ങൾക്കും ഉള്ള പ്രവേശനത്തിന് നൽകുവാൻ പാടില്ലാത്തതാകുന്നു.

13. കൃത്യനിഷ്ഠയോടുകൂടി നികുതി കൊടുക്കുന്നതിനുള്ള ജാമ്യമായി പഞ്ചായത്ത് നിശ്ചയിക്കുന്ന തുക വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥൻ നിരതദ്രവ്യമായി കെട്ടിവയ്ക്കേണ്ടതും അപ്രകാരം കെട്ടിവച്ച തുകയും ഒടുക്കികഴിഞ്ഞതിനുശേഷം തിരികെ കൊടുക്കുകയോ അല്ലാത്തപക്ഷം ഉടമസ്ഥൻ നിശ്ചയിക്കുകയാണെങ്കിൽ അവസാനത്തെ ഒടുക്കിലേക്ക് വക കൊള്ളിക്കുകയോ ചെയ്യാവുന്നതാണ്.

14. ആക്ടിലെ 4-ാം വകുപ്പുപ്രകാരം ഒരിക്കൽ നികുതി കോമ്പൗണ്ട് ചെയ്യുകയോ പ്രദർശനം നടത്തുകയോ ചെയ്തുകഴിഞ്ഞാൽ പിന്നീട് കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമുള്ള അനുമതി കൂടാതെ അപേക്ഷിക്കുന്ന സമയത്ത് കാര്യനിർവ്വഹണാധികാരസ്ഥന് നൽകിയിരുന്ന വിവരങ്ങളോ പ്രദർശന നിരക്കുകളോ യാതൊരു കാരണവശാലും പ്രദർശനത്തിന്റെ മാനേജരോ ഉടമസ്ഥനോ മാറ്റുവാൻ പാടുള്ളതല്ല.

15. കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള അനുവാദം കൂടാതെ രാത്രി രണ്ടു മണിക്കും ആറു മണിക്കും ഇടക്കുള്ള സമയങ്ങളിൽ യാതൊരു പ്രദർശനങ്ങളും നടത്തുവാൻ പാടുള്ളതല്ല.

16. യാതൊരു പ്രദർശനത്തിന്റെയും ഉടമസ്ഥനോ, മാനേജരോ വിനോദ പ്രദർശനവും കഴിഞ്ഞ് 12 (പന്ത്രണ്ട്) മണിക്കൂർ കഴിഞ്ഞ് പ്രദർശനത്തിന്റെ വിററ ടിക്കററുകളുടെ വിവരങ്ങളും നികുതിസംഖ്യയും കാണിക്കുന്ന സ്റ്റേററുമെന്റ് ചട്ടങ്ങളിൽ 28-ാം വകുപ്പിൽ പ്രസ്താവിച്ച ആറാം നമ്പർ ഫോറത്തിൽ അനുസരിച്ചുള്ള നികുതി സംഖ്യ സഹിതം കാര്യനിർവ്വഹണാധികാരസ്ഥനെ ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. പ്രദർശനത്തിനു വിററ ടിക്കററുകളുടെ കണക്കുകളും അതിനെ സംബന്ധിച്ചുള്ള രേഖകളും കാര്യനിർവ്വഹണാധികാരസ്ഥന്റെ നിർദ്ദേശാനുസരണം സൂക്ഷിക്കുവാനും പ്രദർശനത്തിന്റെ ഉടമസ്ഥനും മാനേജരും ബാദ്ധ്യസ്ഥരാണ്.

17. ആക്ടിലെ ഒൻപതാം വകുപ്പനുസരിച്ച് കാര്യനിർവ്വഹണാധികാരസ്ഥനോ, അല്ലെങ്കിൽ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു പഞ്ചായത്ത് ഉദ്യോഗസ്ഥൻമാർക്കോ വിനോദപ്രദർശന സ്ഥലങ്ങളിൽ ശരിയായ സമയങ്ങളിൽ പ്രദർശനം നടത്തുമ്പോഴോ പ്രവേശിക്കുവാനും പ്രവേശന ടിക്കററുകളുടെ കണക്കുകൾ പരിശോധിക്കുവാനും ആക്ടിലെയോ ഉപനിയമങ്ങളിലെയോ വകുപ്പുകൾ ശരിക്ക് പാലിക്കുന്നുണ്ടോ എന്ന് നോക്കുവാനും അധികാരം ഉണ്ടായിരിക്കുന്നതാണ്.

18. നിലവിൽ പ്രാബല്യത്തിലുള്ള ആക്ടിലെയോ ചട്ടങ്ങളിലെയോ ഉപനിയമങ്ങളിലെയോ വ്യവസ്ഥകൾക്ക് അനുസൃതമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതൊരു നിർദ്ദേശങ്ങളും അനുസരിക്കുവാൻ വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ, അയാളുടെ ഏജന്റുമാരോ ബാദ്ധ്യസ്ഥരാണ്.

19. (എ) ആക്ടിലെ 7-ാം വകുപ്പും (1)-ാം ഉപവകുപ്പും അനുസരിച്ച് വിനോദനികുതി കൊടുക്കലിൽ നിന്നും ഒഴിവുകിട്ടുവാനുള്ള ഏതൊരപേക്ഷയും പ്രദർശനത്തിന് 30 (മുപ്പത്) ദിവസം മുമ്പായി കാര്യനിർവ്വഹണാധികാരസ്ഥനെ ബോധിപ്പിച്ചിരിക്കേണ്ടതാണ്. യുക്തമെന്നു തോന്നുന്നപക്ഷം കാര്യനിർവ്വഹണാധികാരസ്ഥന് സമയപരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തുകൊടുക്കാവുന്നതാണ്. അപേക്ഷയോടൊപ്പം ഫീസായി അഞ്ചു രൂപ പഞ്ചായത്ത് ഓഫീസിൽ ഒടുക്കി രസീതിന്റെ വിവരങ്ങൾ അപേക്ഷയിൽ പ്രസ്താവിച്ചിരിക്കേണ്ടതാണ്.

(ബി) ഒഴിവിനുവേണ്ടി ലഭിച്ച അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥന്റെ റിമാർക്കോടുകൂടി പഞ്ചായത്തിന്റെ തീരുമാനത്തിന് വയ്ക്കേണ്ടതാണ്. പ്രതികൂലമായ തീരുമാനം പഞ്ചായത്ത് എടുക്കുന്നപക്ഷം ഉടമസ്ഥന് ആവശ്യമെന്നു തോന്നുകയാണെങ്കിൽ കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. കളക്ടറുടെ തീരുമാനത്തിന് മുമ്പായി വിനോദപ്രദർശനം നടത്തണമെങ്കിൽ വിനോദപ്രദർശനത്തിന്റെ ഉടമസ്ഥൻ മേൽപ്പറഞ്ഞ ഉപനിയമങ്ങൾക്കു വിധേയമായി നികുതി സംഖ്യ ഡിപ്പോസിററായി കൊടുക്കേണ്ടതും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. ഒഴിവ് അനുവദിക്കുന്നതിന് മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥന് ആവശ്യമെന്ന് തോന്നുന്നപക്ഷം 25 (ഇരുപത്തഞ്ചു) രൂപ സെക്യൂരിററി ആയി കെട്ടിവയ്ക്കുവാൻ വിനോദ പ്രദർശന ഉടമസ്ഥനോട് ആവശ്യപ്പെടാവുന്നതും തുക കെട്ടിവയ്ക്കാൻ പ്രദർശന ഉടമസ്ഥൻ ബാദ്ധ്യസ്ഥനുമാണ്.

20. മേൽ പ്രസ്താവിച്ച ഉപനിയമങ്ങളിലെ വ്യവസ്ഥകളിൽ ഏതെങ്കിലും വിരോധമായി പ്രവർത്തിക്കുന്നവരെ 50 (അമ്പതു) രൂപ വരെയുള്ള തുകയ്ക്കും തുടർന്നുള്ള കുററത്തിൽ (ആദ്യത്തെ ശിക്ഷയ്ക്കു ശേഷം) ഓരോ ദിവസത്തേക്കും 15 (പതിനഞ്ചു) രൂപ വരെയുള്ള തുകയും പിഴ ചുമത്തി ശിക്ഷിക്കാവുന്നതാണ്.

---

©
Government of Kerala
1985



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXX] Trivandrum, Tuesday, 6th August 1985|15th Sravana 1907 (Saka) [No. 32

## PART III

## Police Department

### ലേലപ്പരസ്യം

നമ്പർ ഇ1-37541/81/ടി. 1985 ജൂലൈ 23.

തിരുവനന്തപുരം റൂറൽ ജില്ലാ പോലീസ് ഓഫീസ് സ്റ്റോറിൽ സൂക്ഷിച്ചിട്ടുള്ളതും പോലീസ് വകുപ്പിനു ഉപയോഗയോഗ്യമല്ലാത്തതുമായ പഴയ ലതർ, ബ്രാസ് സാധനങ്ങളും മറ്റും 3-9-1985 പകൽ 11 മണിക്ക് ഈ ഓഫീസുവക സ്റ്റോറിൽ (ചാത്തച്ചിറ) വച്ച് പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളാൻ ആഗ്രഹിക്കുന്നവർ കൃത്യ സമയത്ത് ലേലത്തിൽ നേരിട്ട് ഹാജരാകേണ്ടതും ലേലം തുടങ്ങുന്നതിന് അരമണിക്കൂർ മുമ്പായി 100 രൂപ വീതം നിരതദ്രവ്യം അടച്ച് രസീത് വാങ്ങേണ്ടതുമാണ്. ലേലം പിടിക്കാത്തവരുടെ നിരതദ്രവ്യം ലേലത്തിനുശേഷം തിരികെ കൊടുക്കുന്നതുമാണ്. ലേലസാധനങ്ങൾ പല ലോട്ടുകളായി തിരിച്ച് ലേലം ചെയ്യപ്പെടുന്നതാണ്. ലേല സാധനങ്ങളുടെ പട്ടിക ഈ ആഫീസ് വക സ്റ്റോറിൽ ഓഫീസ് സമയങ്ങളിൽ പരിശോധിക്കാവുന്നതാണ്.

(2) ലേലം പിടിച്ച ആൾ ഉടൻതന്നെ ലേലത്തുക (നികുതി ഉൾപ്പെടെ) നിരതദ്രവ്യം കഴിച്ച് ലേലസ്ഥലത്തുവച്ചുതന്നെ അടയ്ക്കേണ്ടതും സാധനങ്ങൾ കൊണ്ടുപോകേണ്ടതുമാണ്. മേൽ പ്രസ്താവിച്ച നിബന്ധനകൾക്ക് വിരുദ്ധമായി ലേലം സ്ഥിരപ്പെടുത്തി കിട്ടിയ ആൾ പ്രവർത്തിക്കുകയാണെങ്കിൽ ടിയാന്റെ നിരതദ്രവ്യം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ടി സാധനങ്ങൾ ഉടൻതന്നെ വീണ്ടും ലേലം ചെയ്യുന്നതുമാണ്. പുനർലേലം ചെയ്യുമ്പോൾ ലേലത്തുകയിൽ കുറവു വന്നാൽ ലേലക്കാരിൽ നിന്നും ഈടാക്കുന്നതും കൂടുതൽ തുക ലഭിച്ചാൽ ടി തുകയ്ക്ക് ലേലക്കാരന് അർഹത ഇല്ലാത്തതുമാണ്.

സാധനങ്ങൾ എല്ലാ പ്രവർത്തി ദിവസങ്ങളിലും പകൽ 11 മണി മുതൽ 4 മണിവരെ പോലീസ് ഡെപ്യൂട്ടി സൂപ്രണ്ടിന്റെ (അഡ്മിനിസ്ട്രേഷൻ) അനുമതിയോടുകൂടി ഡി. പി. ഒ. സ്റ്റോറിൽ ഹാജരായി സ്റ്റോർ അക്കൗണ്ടന്റിന്റെ സാന്നിദ്ധ്യത്തിൽ പരിശോധിക്കാവുന്നതാണ്.

യാതൊരു കാരണവും കാണിക്കാതെ ലേലം അസ്ഥിരപ്പെടുത്തുന്നതിനോ, ലേലത്തീയതി മാറ്റി വയ്ക്കുന്നതിനോ ലേല നിബന്ധനകൾക്ക് ഭേദഗതി വരുത്തുന്നതിനോ തിരുവനന്തപുരം റൂറൽ ജില്ലാ പോലീസ് സൂപ്രണ്ടിന് അധികാരമുണ്ടായിരിക്കുന്നതാണ്.

(ഒപ്പ്)
ജില്ലാ പോലീസ് സൂപ്രണ്ടിനുവേണ്ടി,

ജില്ലാ പോലീസ് ആഫീസ്,
തിരുവനന്തപുരം റൂറൽ,

———



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXX] Trivandrum, Tuesday, 6th August 1985/15th Sravana 1907 (Saka) [No. 32

## PART III

# Public Works Department

### ടെൻഡർ പരസ്യം

നമ്പർ ഡി. ക്യൂ. (2) 22313/80. 1985 ജൂൺ 26.

ദക്ഷിണമേഖല സൂപ്രണ്ടിംഗ് എഞ്ചിനീയർ (ബി ആൻഡ് ആർ) കേരളാ ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മത്സര ടെൻഡറുകൾ പ്രവൃത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറിന്റെ കാലാവധി അത് സ്വീകരിക്കുന്ന അവസാന തീയതി മുതൽ 4 മാസം വരെ ആയിരിക്കും.

| ക്രമ നമ്പർ | ടെൻഡർ നമ്പരും പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 15/എസ്. ഇ. എസ്. സി. /85-86 : മലയോരപ്രദേശത്തെ അഡീഷണൽ റോഡ് കല്ലറ അടപ്പുപാറ റോഡിന്റെ പുനരുദ്ധാരണം (രണ്ടാം ഘട്ടം)—രൂപ 6,42,358 | 16,100 |
| 2 | 16/എസ്. ഇ. എസ്. സി. /85-86 : തിരുവനന്തപുരം ബി ആൻഡ് ആർ ഡിവിഷനിൽ നിയമസഭാസാമാജികരുടെ രണ്ടു റോഡു പദ്ധതിയിൽപ്പെട്ട ആര്യനാട് നിയോജകമണ്ഡലത്തിലെ അമ്പലത്തുംകാല തുണ്ടംപാറ റോഡ് അഭിവൃദ്ധിപ്പെടുത്തൽ—രൂപ 7,39,062 | 18,500 |

ടെൻഡർ സ്വീകരിക്കുന്ന സമയവും തീയതിയും—16-8-1985, 4 മണി

ടെൻഡർ പ്രമാണത്തിന്റെ വില—ഓരോന്നിനും രൂപ 150+വി. നി.

പ്രവൃത്തി ചെയ്തു തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് 12 മാസം, ക്രമനമ്പർ 2-ന് 24 മാസം.

കരാറുകാരുടെ തരം തിരിവ്—'എ'

പ്രവൃത്തി ചെയ്യിപ്പിക്കുന്ന ഡിവിഷന്റെ പേര്—ബി ആൻഡ് ആർ, തിരുവനന്തപുരം

മുകളിൽ പറഞ്ഞിരിക്കുന്ന കാലാവധിക്കുള്ളിൽ പ്രവൃത്തി ചെയ്തു തീർക്കേണ്ടതും, അത് സെലക്ഷൻ നോട്ടീസിന്റെ തീയതി മുതൽ കണക്കാക്കുന്നതുമായിരിക്കും. ടെൻഡർ പ്രമാണങ്ങളും മറ്റു വിവരങ്ങളും ഈ ആഫീസിൽ നിന്നും എല്ലാ പ്രവൃത്തി ദിവസവും ആഫീസ് സമയത്തും ടെൻഡർ ദിവസം ഉച്ചക്ക് 1 മണി വരെയും ബന്ധപ്പെട്ട എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും തലേദിവസം 4 മണി വരെയും ടെൻഡർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണി ഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ പ്രമാണത്തിനു വേണ്ടി അടയ്ക്കുന്ന തുക യാതൊരു കാരണവശാലും മടക്കി ലഭിക്കുന്നതല്ല. ഓരോ പ്രവൃത്തിയുടെയും ടെൻഡറുകൾ സ്വീകരിക്കുന്ന അവസാന ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

മറ്റു വ്യവസ്ഥകളെല്ലാം കേരള പൊതുമരാമത്തു വകുപ്പിൽ ഇപ്പോൾ നിലവിലുള്ളതുപോലെയായിരിക്കും. ടെൻഡർ പ്രമാണങ്ങൾ പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. നിരതദ്രവ്യം പണമായി സ്വീകരിക്കുന്നതല്ല. നിരതദ്രവ്യത്തിനുവേണ്ടിയുള്ള ബാങ്ക് ഡ്രാഫ്റ്റുകൾ സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ പേരിലുള്ളതും പ്രവൃത്തിയുടെ പേര് രേഖപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായിരിക്കണം.

സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ആഫീസ്, ദക്ഷിണമേഖല (കെട്ടിടങ്ങളും റോഡുകളും), തിരുവനന്തപുരം.

ഇ. കുര്യൻ മാത്യു,
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

## ദർഘാസ് തീയതി നീട്ടിക്കൊണ്ടുള്ള പരസ്യം

നമ്പർ ഡബ്ല്യു 3-9743/82. 1985 മെയ് 31.

ഈ ആഫീസിലെ 4-5-1985-ാം തീയതിയിലെ ഡബ്ല്യു 3-9743/82-ാം നമ്പർ ദർഘാസ് പരസ്യത്തിൽ പറഞ്ഞിരിക്കുന്ന പ്രവർത്തികളുടെ ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി 19-6-1985 എന്നു പരസ്യം ചെയ്തിരുന്നത് 14-8-1985-ാം തീയതി വൈകുന്നേരം 3 മണിവരെ നീട്ടിവച്ചതായി ഇതിനാൽ പരസ്യപ്പെടുത്തുന്നു. ദർഘാസുകൾ 1985 ആഗസ്റ്റ് 14-ാം തീയതി 4.30-ന് തുറക്കുന്നതാണ്. 4-5-1985-ലെ ദർഘാസ് പരസ്യത്തിൽ പറഞ്ഞിട്ടുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

എൻ. ഗോപാലകൃഷ്ണൻ നായർ,
സൂപ്രണ്ടിംഗ് എൻജിനീയർ
(കേരള ഗവർണ്ണർക്കുവേണ്ടി.)

പൊതുജനാരോഗ്യ ജലസേചന വകുപ്പ് കാര്യാലയം,
തിരുവനന്തപുരം.

---

## ദർഘാസ് പരസ്യം

നമ്പർ ഇ.എൽ.റി. എൻ. II-1323/83. 1985 ജൂലൈ 6.

കേരള ഗവർണ്ണർക്കുവേണ്ടി തിരുവനന്തപുരം ബിൽഡിംഗ്സ് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് കേരള പൊതുമരാമത്തു വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത ലൈസൻസുള്ള ഇലക്ട്രിക്കൽ കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ 9-8-1985-ന് മുമ്പ് കിട്ടത്തക്കവണ്ണം (4 മണി വരെ) ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് തുറക്കുന്നതാണ്.

| ക്രമ നമ്പർ | ജോലിയുടെ പേരും തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | തിരുവനന്തപുരം കിഴുവലം ഗവൺമെന്റ് ആയുർവ്വേദ ആശുപത്രിയിൽ പുതുതായി പണികഴിപ്പിച്ചിട്ടുള്ള 20 കിടക്ക വാർഡിലെ വൈദ്യുതീകരണം സംബന്ധിച്ച്—രൂപ 23,073 | 600 |
| 2 | തിരുവനന്തപുരം മെഡിക്കൽകോളേജ് ആശുപത്രിയിലുള്ള സൈക്യാട്രി ബ്ലോക്കിലെ ഇലക്ട്രോഫിസിയോളജിക്കൽ ലാബിൽ വൈദ്യുതീകരണ വർദ്ധനവ് സംബന്ധിച്ച്—രൂപ 6,288 | 150 |

ദർഘാസ് പ്രമാണത്തിന്റെ വില— ഒരെണ്ണത്തിനും രൂപ 20 + എസ്. ടി.

ജോലി തീർക്കേണ്ട കാലാവധി— ക്രമനമ്പർ 1-ന് 30 ദിവസം, ക്രമനമ്പർ 2-ന് 20 ദിവസം

നിർദ്ദിഷ്ട പ്രമാണങ്ങൾ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ഉച്ചയ്ക്ക് ഒരു മണിവരെ കരാറുകാർ രേഖാമൂലം പ്രമാണത്തിന്റെ വിലയോടുകൂടി ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്. (പ്രമാണത്തിന്റെ വില തിരിച്ചു കിട്ടുന്നതല്ല) ദർഘാസ് പ്രമാണങ്ങൾ രജിസ്റ്റർ ചെയ്ത കരാറുകാർക്ക് മാത്രം ലഭിക്കുന്നതും അവ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. കേരളാ പൊതുമരാമത്തു വകുപ്പിലെ ദർഘാസുകൾ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

ഇ. അബ്ദുൽ അസീസ്,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

തിരുവനന്തപുരം
ബിൽഡിംഗ്സ് ഡിവിഷൻ
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം,
തിരുവനന്തപുരം.

---

## സംക്ഷിപ്ത ദർഘാസ് പരസ്യം

നമ്പർ എ2. 4656/84. 1985 ജൂലൈ 6.

കേരളാ ഗവർണ്ണർക്കുവേണ്ടി കൊല്ലം (ബി. ആൻറ് ആർ.) എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് 14-8-1985 വൈകുന്നേരം കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള എ, ബി, സി എന്നീ ക്ലാസുകളിലുള്ള കരാറുകാരിൽ നിന്നും മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് താഴെ ഒപ്പിട്ടിരിക്കുന്ന ആളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതുമാകുന്നു.

| ക്രമ നമ്പർ | ജോലിയുടെ പേരും ഉദ്ദേശം അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | ആശ്രാമം ഇ. എസ്. ഐ. ആശുപത്രിയിലെ ഓപ്പറേഷൻ തിയേറ്ററിന് എയർകണ്ടീഷൻ സൗകര്യങ്ങൾ ചെയ്യുന്നതിനും മറ്റും പുനർവയറിംഗ് നടത്തുന്നതിനുള്ള ജോലികൾ—രൂപ 13,913 | 350 |
| 2 | കുറ്റാലം പാലസ് കെട്ടിടത്തിന്റെ പുനർ വയറിംഗ് ജോലികൾ—രൂപ 13,804 | 350 |
| 3 | കൊല്ലം സബ് ഡിവിഷനിലെ ആദിച്ചനല്ലൂർ വില്ലേജാഫീസിന് കെട്ടിടം നിർമ്മിക്കുന്നതിന്—രൂപ 1,08,285 | 2,750 |

ദർഘാസ് ഫാറത്തിന്റെ വില—ക്രമനമ്പർ 1, 2 ഇവയ്ക്ക് രൂപ 20 + വി. നി. ക്രമനമ്പർ 3-ന് രൂപ 75 + വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1, 2 ഇവയ്ക്ക് 1 മാസം ക്രമനമ്പർ 3-ന് 6 മാസം.

ദർഘാസ് ഫാറങ്ങളുടെയും മറ്റും വിശദവിവരങ്ങൾ അടിയിൽ ഒപ്പിട്ടിരിക്കുന്ന ആഫീസിൽ നിന്നും 3 ദിവസം മുൻപു മുതൽ ഉച്ചയ്ക്കു ഒരു മണിവരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണിഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ (വില മടക്കി കൊടുക്കുന്നതല്ല) ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാണിച്ചാൽ മാത്രമേ ദർഘാസുകൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളൂ. ദർഘാസുകൾ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതാകുന്നു. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ ഒരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതാണ്. കാരണം പറയാതെ ഏതൊരു ദർഘാസുകളും നിരസിക്കപ്പെടുന്നതിനുള്ള അധികാരം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസറിൽ നിക്ഷിപ്തമാകുന്നു. കേരളാ പൊതുമരാമത്തു വകുപ്പിലെ ദർഘാസുകൾ സംബന്ധിച്ചുള്ള മറ്റ് എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

എ. ഹസനപ്പൻ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ ആഫീസ്,
കെട്ടിടങ്ങളും റോഡുകളും
വിഭാഗം, കൊല്ലം.

## ദർഘാസ് പരസ്യം

നമ്പർ ഡി.ബി. 652/84. 1985 ജൂലൈ 20.

കേരള പൊതുമരാമത്ത് വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള കരാറുകാരിൽ നിന്നും അന്യസംസ്ഥാനങ്ങളിൽ സമാനമായ രജിസ്ട്രേഷനുള്ള കരാറുകാരിൽ നിന്നും താഴെ പറയുന്ന ജോലിക്ക് കേരള ഗവർണർക്കുവേണ്ടി ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ ഒരു കവറിൽ അടച്ച് മുദ്രവച്ച് അതിന്റെ പുറത്ത് ജോലിയുടെ പേരെഴുതി 1985 ആഗസ്റ്റ് മാസം 13-ാം തീയതി 4 മണിക്ക് മുമ്പായി നൽകേണ്ടതാണ്. ദർഘാസുകൾ അന്നേ ദിവസം പകൽ 4.30 മണിക്ക് തുറന്ന് പരിശോധിക്കുന്നതാണ്.

ജോലിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും—
കെ. ഐ. പി. ഇടതുകര കനാൽ ചെയിനേജ് 44233.5 മീ. മുതൽ 44973.5 മീ. വരെ വെള്ളപ്പൊക്ക നിവാരണത്തിനായി മണ്ണിട്ട് ഉയർത്തുന്നതിന്—രൂപ 10,597

നിരതദ്രവ്യം—രൂപ 300
ദർഘാസ് ഫോറത്തിന്റെ വില—രൂപ 20+ വി. നി.
ജോലി തീർക്കേണ്ട കാലാവധി—30 ദിവസം.

ദർഘാസുകളും മറ്റു വിവരങ്ങളും അടിയിൽ ഒപ്പിട്ടിരിക്കുന്ന ആളുടെ ആഫീസിൽ നിന്നും 5-8-1985 മുതൽ 13-8-1985 പകൽ 1 മണിവരെ അപേക്ഷിച്ചാൽ (വില തിരികെ കൊടുക്കുന്നതല്ല) ലഭിക്കുന്നതാണ്. വില പണമായോ മണി ഓർഡറായോ സ്വീകരിക്കുന്നതാണ്. ദർഘാസ് ഫാറങ്ങൾ കൈമാറ്റം ചെയ്യാൻ പാടില്ല.

കെ. ഐ. പി. (എൽ. ബി.)
സബ് ഡിവിഷൻ നമ്പർ 13,
കൊല്ലം.

കെ. ഗോപിനാഥപിള്ള,
അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ലഘു ദർഘാസ് പരസ്യം

നമ്പർ കെ. കെ. ഡബ്ല്യു-5568/85. 1985 ജൂൺ 14.

കേരള ഗവർണർക്കുവേണ്ടി സൂപ്രണ്ടിംഗ് എഞ്ചിനീയർ, കല്ലട ജലസേചന പദ്ധതി വലതുകര സർക്കിൾ താഴെ പറയുന്ന പ്രവർത്തികൾക്കുവേണ്ടി 'എ' ക്ലാസ് യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും നിശ്ചിത യോഗ്യതയുള്ള മറ്റു സംസ്ഥാനങ്ങളിലെ കരാറുകാരിൽ നിന്നും, ഈ തരം ജോലികൾക്ക് പരിചയമുള്ള പേരുകേട്ട കമ്പനികളിൽ നിന്നും 20-8-1985 വൈകുന്നേരം നാലു (4) മണിവരെ ജോലിയുടെ പേര് എഴുതി സീലുവെച്ച കവറുകളിൽ ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30 മണിക്ക് താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥനോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| | കെ. ഐ. പി. വലതുകര കനാൽ വാഴപ്പാറ നീർപ്പാലം ചെ. 31561 മീ. മുതൽ 31800 മീ. വരെയും, കലഞ്ഞൂർ നീർപ്പാലം 33950 മീ. മുതൽ 34316.50 മീ. വരെയും നീർപ്പാലത്തിന്റെ ഉപരിതലം എപ്പോക്സി മിശ്രിതം ഉപയോഗിച്ചുള്ള സംരക്ഷണപ്പണികൾ — മൊത്തം പണികൾ—രൂപ 21,20,464 | 15,950 |
| | പാർട്ട്—I—വാഴപ്പാറ നീർപ്പാലം—രൂപ 8,20,324 | 6,200 |
| | പാർട്ട് II—കലഞ്ഞൂർ നീർപ്പാലം—രൂപ 13,00,140 | 9,800 |

ദർഘാസ് ഫോറത്തിന്റെ വില വി. നി. ഉൾപ്പെടെ—രൂപ 50
അധി: ദർഘാസ് ഫോറത്തിന്റെ വില—വി. നി. ഉൾപ്പെടെ—രൂപ 25

പ്രവർത്തി തീർക്കേണ്ട കാലാവധി—2 മാസം.

ദർഘാസ് പ്രമാണങ്ങളും മറ്റു വിശദ വിവരങ്ങളും കല്ലട ജലസേചന പദ്ധതി വലതുകര കനാൽ സർക്കിൾ ആഫീസിൽ നിന്നും 5-7-1985 മുതൽ എല്ലാ പ്രവൃത്തി ദിവസങ്ങളിലും 10 മണി മുതൽ വൈകുന്നേരം 5 മണി വരെയും 20-8-1985 ഉച്ചയ്ക്ക് 1 മണിവരെയും കിട്ടുന്നതാണ്.

യോഗ്യതയുള്ള കരാറുകാർ നിശ്ചിത വില അടച്ച് മേൽപ്പറഞ്ഞ ആഫീസിൽ രേഖാമൂലം അപേക്ഷിച്ചാൽ ദർഘാസ് ഫോറങ്ങൾ വാങ്ങാവുന്നതാണ്. (ദർഘാസ് ഫോറത്തിന്റെ വില തിരിച്ച് നൽകപ്പെടുന്നതല്ല).

ദർഘാസുകൾ നൽകാൻ ഉദ്ദേശിക്കുന്ന കരാറുകാർക്കുവേണ്ടി ഒരു പ്രീബിഡ് കോൺഫറൻസ് 3-8-1985 രാവിലെ 11 മണിക്ക് താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥന്റെ ആഫീസിൽ വച്ച് നടത്തുന്നതാണ്.

സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ കാര്യാലയം,
കെ. ഐ. പി. വലതുകര കനാൽ,
പുലമൺ പി. ഒ.—691531.,
കൊട്ടാരക്കര.

നടരാജ ദാമോദരൻ,
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

---

## SHORT TENDER NOTICE
## (RETENDER)

No. KKW-1849/A/85. *25th June* 1985.

Sealed competitive tenders are invited by the Superintending Engineer, KIP R. B. Circle, Kottarakara for and on behalf of the Governor of Kerala, for the supply and erection of shutters for the work of "Kallada Irrigation Project—R. B. Main Canal—Constructing a canal regulator and surplus escape at Bhoothankara at ch. 39296m". The tenders superscribing the name of work, should be addressed to the Superintending Engineer, KI RB Circle, Pulamon P. O., Kottarakara so as to reach him on or before 4 p. m. on 20-8-1985. Late tenders will not be considered. The tenders will be opened at 11 a. m. on 21-8-1985 in the presence of such of the tenderers or their authorised representatives who may be present at that time.

Intending tenderers may on application to the Superintending Engineer, K I P, R. B. Circle, Kottarakara obtain the requisite tender forms in which tenders should be submitted. Applications for tender documents should be accompanied by a cash remittance of Rs. 52.50 per original set (including sales tax) plus postal charges of Rs. 5 for sending the forms by post. The cost of tender forms is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 4 p. m. on 19-8-1985. Cheques, postage stamps etc. will not be accepted towards the cost of tender forms, nor will the tender forms be sent by V. P. P. Duplicate tender forms will be issued if required at Rs. 10.50 per each set including sales tax plus postal charges of Rs. 5 for sending the forms by post.

The tenders are to be accompanied by an agreement executed on Kerala stamp paper of value Rs. 15. Specimen form of the agreement is given in the tender forms itself. Stamp paper will be supplied along with

the tender forms to firms outside Kerala on payment of an additional amount of Rs. 20 by M. O. in advance to the Superintending Engineer, KIP RB Circle, Kottarakara (Rs. 15 for value of stamp paper and Rs. 5 for incidental expenses). Sale of tender forms will commence at 11 a. m. on 19-7-1985 and closed at 4 p. m. on 19-8-1985.

Time of completion of the work is six months from the date of order to start the work.

Office of the Superintending Engineer, KIP RB Circle, Pulamon P. O., Kottarakara.

NATARAJA DAMODARAN, *Superintending Engineer.*

---

## സംക്ഷിപ്ത ദർഘാസ് പരസ്യം

നമ്പർ എ2. 3035/83. 1985 ജൂലൈ 19.

കേരള ഗവർണ്ണർക്കുവേണ്ടി പുനലൂർ (ബി. ആൻഡ്. ആർ.) അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് താഴെ പറയുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള എ, ബി, സി, ഡി എന്നീ ക്ലാസുകളിലുള്ള കരാറുകാരിൽ നിന്നും മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് താഴെ ഒപ്പിട്ടിരിക്കുന്ന ആളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാകുന്നു.

| ക്രമ നമ്പർ | ജോലിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | പുതുക്കി പണിയൽ പരിപാടി—പുനലൂർ സബ് ഡിവിഷനിൽപ്പെട്ട പത്തനാപുരം സെക്ഷന്റെ അധീനതയിൽ നടത്തിപ്പോരുന്ന ആവണീശ്വരം കടവിലെ ചങ്ങാടത്തിന്റെ പുതുക്കി പണിയൽ—(പുനർ ദർഘാസ്) രൂപ 37,100 | 950 |
| 2 | ആയിരനല്ലൂർ കടവിൽ ഫെറി സർവ്വീസ് നടത്തുന്നതിലേക്കായി ഒരു പുതിയ വള്ളം പണിയുന്നതിന്—രൂപ 10,?26 | ?50 |
| 3 | പുനലൂർ സബ് ഡിവിഷനിൽപ്പെട്ട കുറ്റാലം പാലസ് കെട്ടിടത്തിന്റെ വാർഷിക അറ്റകുറ്റപ്പണികൾ ചെയ്യുന്നതിന്—രൂപ 19,124 | 500 |
| 4 | ടി ടി കുറ്റാലം സ്പെഷ്യൽ ക്യാമ്പ് ഷെഡ്ഡിന്റെ വാർഷിക അറ്റകുറ്റപ്പണികൾ ചെയ്യുന്നതിന്—രൂപ 22,486 | 600 |

ദർഘാസ് ഫാറത്തിന്റെ വില — ക്രമ നമ്പർ 1-ന് രൂപ 25 + വി. നി., ക്രമനമ്പർ 2-ന് രൂപ 15 + വി. നി., ക്രമനമ്പർ 3, 4 ഇവയ്ക്കോരോന്നിനും രൂപ 20 + വി. നി.

ദർഘാസുകൾ സ്വീകരിക്കുന്ന അവസാന തീയതി—ക്രമനമ്പർ 1, 2 ഇവയ്ക്ക് 12-8-1985, 4 മണി, ക്രമനമ്പർ 3, 4 ഇവയ്ക്ക് 13-8-1985. 4 മണി

പ്രവർത്തി തീർക്കേണ്ട കാലാവധി — ക്രമ നമ്പർ 1-ന് 2 മാസം, ക്രമനമ്പർ 2, 3, 4 ഇവയ്ക്ക് 1 മാസം.

ദർഘാസ് ഫാറങ്ങളുടെയും മറ്റും വിശദവിവരങ്ങൾ അടിയിൽ ഒപ്പിട്ടിരിക്കുന്ന ആഫീസറുടെ ആഫീസിൽ നിന്നും 5 ദിവസം മുമ്പു മുതൽ ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ (വില തിരികെ കൊടുക്കുന്നതല്ല) ലഭിക്കുന്നതാണ്. അംഗീകൃതകരാറുകാരുടെ രജിസ്ട്രേഷൻ കാണിച്ചാൽ മാത്രമേ ദർഘാസ് ഫാറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളു. ദർഘാസ് ഫാറങ്ങൾ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതാകുന്നു. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ ഒരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതാണ്. കാരണം പറയാതെ ഏതൊരു ദർഘാസും നിരസിക്കുന്നതിനുള്ള അധികാരം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസറിൽ നിക്ഷിപ്തമാകുന്നു.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകൾ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസി. എക്സി എഞ്ചിനീയറുടെ ആഫീസ്, കെട്ടിടങ്ങളും റോഡുകളും വിഭാഗം, പുനലൂർ.

ഐ. ജലാലുദിൻ, അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ

---

## ദർഘാസ് പരസ്യം

നമ്പർ DB. 33/85. 1985 ജൂലൈ 18.

കേരള ഗവർണ്ണർക്കുവേണ്ടി ചെങ്ങന്നൂർ പമ്പ ജലസേചന പദ്ധതി ആറാം സബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന വേലകൾക്ക് പൊതുമരാമത്തു വകുപ്പിലെ എ, ബി എന്നീ വിഭാഗങ്ങളിൽപ്പെട്ടതും ചെങ്ങന്നൂർ പമ്പാ ഇറിഗേഷൻ പ്രോജക്റ്റ് ഡിവിഷൻ നമ്പർ 2-ലെ സി, ഡി, എന്നീ വിഭാഗങ്ങളിലും പെടുന്ന അംഗീകൃത കരാറുകാരിൽ നിന്നും സ്വന്തം പേരും, വേലയുടെ പേരും ആലേഖനം ചെയ്ത മുദ്രവെച്ച കവറുകളിൽ ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. മുദ്രവെച്ച ദർഘാസുകൾ 14-8-1985 വൈകിട്ട് 4 മണിവരെ ആഫീസിലുള്ള ദർഘാസ് പെട്ടിയിൽ നിക്ഷേപിക്കാവുന്നതും ദർഘാസുകൾ അന്നേ ദിവസം വൈകിട്ട് 4.30-ന് ഹാജരുള്ള കരാറുകാരുടെയോ അവരുടെ അംഗീകൃത പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | വേലയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | പമ്പാ ജലസേചനപദ്ധതി—ഇടതുകരത്തോട്—വെൺമണിശാഖാതോട്—പടിഞ്ഞാറേപാടങ്ങ ഉപശാഖയുടെ കൂടുതൽ പണികൾ—രൂപ 19,400 | 490 |
| 2 | ടി ടി പുലിയൂർ ശാഖാതോട് 1755 മീ. മുതൽ 2005 മീ. വരെയുള്ള ഭാഗത്തെ അഭിവൃദ്ധിപ്പെടുത്തൽ—രൂപ 15,000 | 380 |
| 3 | ടി ഇടതുകര പ്രധാനതോട് 26850-ാം മീറ്ററിലുള്ള പാലത്തിന്റെ ഇടത്തേ അപ്രോച്ചിൽ നിന്നും വലതു വശത്തേക്കുള്ള അപ്രോച്ച് റോഡിന്റെ നിർമ്മാണം (പുനർ ദർഘാസ്)—രൂപ 20,396 | 510 |

| (1) | (2) | (3) |
|---|---|---|
| 4 | ചെങ്ങന്നൂർ പി. ഐ. പി. കോളനിയുടെ 1985-86-ലെ വാർഷിക അറ്റകുറ്റപ്പണികൾ — ഇൻസ്പെക്ഷൻ ബംഗ്ലാവിന്റെ അത്യാവശ്യ കേടുപോക്കൽ (പുനർ ടെണ്ടർ)— രൂപ 19,864 | 500 |

ടെണ്ടർ പ്രമാണത്തിന്റെ വില — ഓരോന്നിനും രൂപ 20 + വി. ന്.

വേല തീർക്കേണ്ട കാലാവധി — ക്രമ നമ്പർ 1, 2, 3 ഇവയ്ക്ക് 2 മാസം, ക്രമനമ്പർ 4-ന് 1 മാസം.

ടെണ്ടർ പ്രമാണങ്ങളും മറ്റ് വിവരങ്ങളും അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറാഫീസിൽ നിന്നും നിശ്ചിത ടെണ്ടർ തീയതിക്ക് തൊട്ടു മുമ്പു മുതലുള്ള പ്രവൃത്തി സമയങ്ങളിലും 14-8-1985-ന് ഉച്ചക്ക് ഒരു മണിവരെയും ടെണ്ടർ പ്രമാണത്തിന്റെ വില അടച്ച് രേഖാമൂലം ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ് (വില അടച്ചത് മടക്കി കൊടുക്കുന്നതല്ല). ടെണ്ടർ പ്രമാണങ്ങൾ രജിസ്റ്റർ ചെയ്ത കരാറുകാർക്കു മാത്രം കൊടുക്കുന്നതും അവ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്ത് വകുപ്പിലെ ടെണ്ടറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറാഫീസ്, പി. ഐ. പി. സബ് ഡിവിഷൻ നമ്പർ-6, ചെങ്ങന്നൂർ.

റ്റി. കെ. തോമസ്,
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## അറിയിപ്പ്

No. AB 3 (I) 5661/84. 1985 മേയ് 25.

മണർകാടു തെങ്ങണാൽ റോഡിൽ പുതുതായി പണിതുകൊണ്ടിരിക്കുന്ന നാലുന്നാക്കൽ പാലത്തിന്റെ അപ്രോച്ചുറോഡുകളുടെ പണികൾ നടത്തുന്നതുമൂലം ടി ഭാഗത്തു കൂടിയുള്ള വാഹനഗതാഗതം തടസ്സപ്പെടുന്നതിനാൽ ടി റോഡിൽ തെങ്ങണാൽ മുതൽ ചിറഞ്ചിറ വരെയുള്ള ഭാഗത്തുകൂടിയുള്ള വാഹനഗതാഗതം 1-6-1985 മുതൽ ഇനി ഒരറിയിപ്പ് ഉണ്ടാകുന്നതുവരെ നിരോധിച്ചിരിക്കുന്നു.

ടി ഭാഗത്തു കൂടി പോകേണ്ട വാഹനങ്ങൾ വലിയ കുളം ചിറഞ്ചിറവഴിയോ പെരുമ്പനച്ചി കണ്ണൻചിറ വഴിയോ തിരിഞ്ഞുപോകേണ്ടതാണ്.

ബി & ആർ ഡിവിഷൻ, കോട്ടയം.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ലേലപ്പരസ്യം

നമ്പർ എ1-1216/81. 1985 ജൂലൈ 4.

എം. വി. ഐ. പി. യുടെ വലതു കനാലിനു വേണ്ടി ചെയിനേജ് 1500 മീറ്റർ മുതൽ 1900 മീറ്റർ വരെയുള്ള ഭാഗത്ത് പൊട്ടിച്ച് അട്ടിവച്ചിട്ടുള്ള താഴെ പറയുന്ന സർവ്വേ റിപ്പോർട്ടു പ്രകാരമുള്ള ഓൺസർപ്ലസ് ബോൾഡർ എം. വി. ഐ. പി. ഡിവിഷൻ, തൊടുപുഴ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ ടി സ്ഥലത്തു വെച്ച് താഴെ പറയുന്ന തീയതിയിൽ പരസ്യമായി ലേലം ചെയ്തുകൊടുക്കുന്നതാണ്.

ഡിവിഷൻ എസ്. ആർ. നമ്പർ—7/85-86.
ബോൾഡറിന്റെ അളവ്—2618.16 m³.

ലേലതീയതിയും സമയവും—13-8-1985 രാവിലെ 11 മണി

നിരതദ്രവ്യം—രൂപ 450.

ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ സ്ഥലത്ത് ഹാജരായി പട്ടികയിൽ പറയുന്ന നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്. ഏറ്റവും കൂടുതൽ തുക വിളിക്കുന്ന ആളിന്റെ പേരിൽ ലേലം താൽക്കാലികമായി ഉറപ്പിക്കുന്നതും ടിയാൻ ലേലത്തുകയും 4.6% വിൽപ്പനനികുതിയും 5% സെക്യൂരിറ്റിയും അപ്പോൾ തന്നെ അടയ്ക്കേണ്ടതുമാണ്. ലേലം സ്ഥിരപ്പെടുത്തിയ വിവരത്തിന് രേഖാമൂലം അറിയിപ്പു കിട്ടിയശേഷം മാത്രമേ ബോൾഡർ സ്ഥലത്ത് നിന്നും നീക്കംചെയ്യാൻ പാടുള്ളൂ. കൂടുതൽ വിവരങ്ങൾ ആഫീസിൽ പ്രവർത്തി സമയത്ത് അന്വേഷിച്ച് അറിയാവുന്നതാണ്. ലേലദിവസം ഏതെങ്കിലും കാരണവശാൽ അവധി ആയാൽ അതിനു തൊട്ടടുത്ത പ്രവർത്തി ദിവസം ലേലം നടത്തുന്നതാണ്.

എം. വി. ഐ. പി. സബ് ഡിവിഷൻ നമ്പർ 3, മുട്ടം.

(ഒപ്പ്)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ

---

## ക്വട്ടേഷൻ/ലേലപ്പരസ്യം

നമ്പർ എ. ബി. 281/82. 1985 ജൂൺ 19.

മുട്ടം എം. വി. ഐ. പി. സബ് ഡിവിഷൻ നമ്പർ ഒന്നിൽ നിന്നും പരസ്യം ചെയ്യുന്നത്.

മൂവാറ്റുപുഴ വാലിഇറിഗേഷൻ പ്രോജക്റ്റിനു വേണ്ടി പൊന്നും വിലയ്ക്കെടുത്തിട്ടുള്ളതും ആദായം എടുക്കുവാൻ കൊള്ളുന്നതുമായ താഴെപ്പറയുന്ന സ്ഥലത്തുനിൽക്കുന്ന വൃക്ഷങ്ങളിൽനിന്നുള്ള ആദായം ലേലം ഉറപ്പിച്ചു കിട്ടുന്ന തീയതി മുതൽ ഒരു വർഷത്തേക്ക് എടുക്കുന്നതിനുള്ള അവകാശം എം. വി. ഐ. പി. സബ് ഡിവിഷൻ നമ്പർ ഒന്ന് അസി: എക്സി: എൻജിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ താഴെപ്പറയുന്ന സ്ഥലത്തും സമയത്തും വച്ച് പരസ്യമായി ലേലം ചെയ്തുകൊടുക്കുന്നതാണ്.

റീച്ച്—XI
ലേലതീയതി—12-8-1985
ലേലസമയം—11 a.m.
നിരതദ്രവ്യം—425 രൂപ
ലേലസ്ഥലം—ടി സ്ഥലത്തുവച്ച്

ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ കൃത്യസമയത്തുതന്നെ ലേലസ്ഥലത്തു ഹാജരായി പട്ടികയിൽ പറഞ്ഞിരിക്കുന്ന നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്. കൂടുതൽ തുക വിളിക്കുന്ന ആൾ മുഴുവൻ ലേലത്തുകയും 5% സെക്യൂരിറ്റിയും കൂടി അപ്പോൾ തന്നെ അടയ്ക്കേണ്ടതാണ്.

ലേലത്തിൽ സംബന്ധിക്കാൻ സാധിക്കാത്തവർക്ക് ലേലദിവസം രാവിലെ 10.30 വരെ മുദ്രവെച്ച ക്വട്ടേഷൻ സമർപ്പിക്കാവുന്നതാണ്. ക്വട്ടേഷനോടൊപ്പം നിരതദ്രവ്യവും ക്വട്ടേഷൻ കൊടുക്കുന്നതുകയുടെ 20% തുകയും കൂടി ഏതെങ്കിലും ഷെഡ്യൂൾഡ് ബാങ്കിൽ അടച്ച് അസി: എക്സി: എൻജിനീയർ എം. വി. ഐ. പി. സബ് ഡിവിഷൻ നമ്പർ ഒന്ന്, മുട്ടം അവർകൾക്ക് മാറാവുന്ന തരത്തിലുള്ള ഡ്രാഫ്റ്റും ഉൾപ്പെടുത്തിയിരിക്കേണ്ടതാണ്. താമസിച്ചു ലഭിക്കുന്ന ക്വട്ടേഷനുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ക്വട്ടേഷൻ സമർപ്പിച്ചവർക്കും ലേലത്തിൽ പങ്കുകൊള്ളുവാൻ അർഹതയുണ്ടായിരിക്കുന്നതാണ്. ക്വട്ടേഷനുകൾ ലേല ദിവസം ലേലത്തിനു ശേഷം തുറക്കുന്നതാണ്.

ക്വട്ടേഷനും ലേലത്തുകയും തമ്മിൽ താരതമ്യപ്പെടുത്തി ഏറ്റവും കൂടുതൽ തുക ഏതാണോ ക്വട്ടേഷനോ ലേലം കൊണ്ടതോ ആയ ആളുടെ പേരിൽ ലേലം ഉറപ്പിക്കുന്നതാണ്. ലേലം/ക്വട്ടേഷൻ സ്ഥിരപ്പെടുത്തിയ വിവരത്തിന് രേഖാമൂലം അറിയിപ്പുകിട്ടി

എഗ്രിമെൻറ് വച്ചതിനുശേഷം മാത്രമേ സ്ഥലത്ത് പ്രവേശിച്ച് ആദായം എടുക്കുവാൻ പാടുള്ളൂ. പൊതുമരാമത്തു വകുപ്പിൽ നിലവിലുള്ള എല്ലാ ലേല കണ്ടീഷൻ നിബന്ധനകളും ഇതിനും ബാധകമായിരിക്കും. കൂടുതൽ വിവരത്തിന് ഈ ഓഫീസിൽ പ്രവൃത്തി സമയത്ത് അന്വേഷിച്ചാൽ അറിയാവുന്നതാണ്. ലേല ദിവസം ഏതെങ്കിലും കാരണവശാൽ അവധിയായാൽ അതിനു തൊട്ടടുത്ത പ്രവൃത്തി ദിവസം ലേലം നടത്തുന്നതായിരിക്കും.

എം. വി. ഐ. പി.
സബ്ഡിവിഷൻ
നമ്പർ ഒന്ന്, മുട്ടം.

വി. എസ്. നീലകണ്ഠപിള്ള,
അസിസ്റ്റൻറ്
എക്സിക്യൂട്ടീവ്,
എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ 25/84. 1985 ജൂലൈ 16.

കേരള ഗവർണ്ണർക്കുവേണ്ടി ഈരാറ്റുപേട്ട പൊതുമരാമത്ത് വകുപ്പ് അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ (മീനച്ചിൽ റിവർ വാലി പ്രോജക്റ്റ്) താഴെ പറയുന്ന ജോലിക്ക് കേരളാ പൊതുമരാമത്ത് വകുപ്പിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്ന് 16-8-1985 വൈകുന്നേരം 4 മണി വരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ ജോലിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30 മണിക്ക് സന്നിഹിതരായിട്ടുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

ജോലിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും—മീനച്ചിൽ റിവർ വാലിക്കുവേണ്ടി 1000 (ആയിരം) എണ്ണം അതിർത്തി കല്ലുകൾ (60 × 20 × 20) സപ്ലൈ ചെയ്യുക—രൂപ 23,000.

നിരതദ്രവ്യം—രൂപ 450

ദർഘാസ് പ്രമാണ വില—രൂപ 10+വി. നി.

ജോലി തീർക്കേണ്ട കാലാവധി—2 മാസം.

ദർഘാസ് പ്രമാണങ്ങളും മറ്റു വിവരങ്ങളും ഈരാറ്റുപേട്ട അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്ന് എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് പ്രമാണത്തിൻെറ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. കേരളാ പൊതുമരാമത്ത് വകുപ്പിലെ എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

മീനച്ചിൽ നദീതട പദ്ധതി,
സബ്ഡിവിഷൻ
ഈരാറ്റുപേട്ട.

കെ. കെ. കുരുവിള,
അസിസ്റ്റൻറ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

## ലഘു ദർഘാസ് പരസ്യം

നമ്പർ ഡിബി. 1/85-86. 1985 ജൂലൈ 11.

[പ്രവർത്തിയുടെ പേര്—ഇടുക്കി പൊതുമരാമത്തു വകുപ്പ് (കെട്ടിടങ്ങളും നിരത്തുകളും) ഡിവിഷനിലെ കാലി ടാർവീപ്പ വിൽപ്പന സംബന്ധിച്ച്:

ഈ ആഫീസിൻെറ പരിധിയിലുള്ള വിവിധ സെക്ഷനാഫീസ് പരിസരത്ത് സ്റ്റോക്ക് ചെയ്തിരിക്കുന്നതും, ഡിപ്പാർട്ടുമെൻറിന് ആവശ്യമില്ലാത്തതുമായ കാലി ടാർവീപ്പകൾ വിൽക്കുന്നതിന് തീരുമാനിച്ചിരിക്കുന്നതിനാൽ ടി ടാർവീപ്പകൾ വാങ്ങുന്നതിന് താല്പര്യമുള്ളവരിൽ നിന്നും താഴെ പറയുന്ന നിബന്ധനകൾക്ക് വിധേയമായി മത്സര സ്വഭാവമുള്ള ദർഘാസുകൾ മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസ് നമ്പർ—19/ഇഇ/85-86

വിൽക്കാൻ ഉദ്ദേശിക്കുന്ന കാലി ടാർവീപ്പകളുടെ എണ്ണം (ഉദ്ദേശം)—7000.

ദർഘാസുകൾ സ്വീകരിക്കുന്ന അവസാന തീയതിയും സമയവും—16-8-1985 4 മണി വരെ.

ദർഘാസുകൾ വിൽക്കുന്ന അവസാന തീയതിയും സമയവും—16-8-1985 1 മണി വരെ.

നിരതദ്രവ്യം—രൂപ 5,250

ദർഘാസ് പ്രമാണത്തിൻെറ വില—രൂപ 75+ വി. നി.

ദർഘാസിൽ ഒരു ടാർ വീപ്പയുടെ നിരക്ക് അക്കത്തിലും അക്ഷരത്തിലും വ്യക്തമായി എഴുതിയിരിക്കണം. എക്സിക്യൂട്ടീവ് എഞ്ചിനീയറെ അധികാരപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതും ആയ നിരതദ്രവ്യം അടച്ച രസീത് ദർഘാസിനോടൊപ്പം സമർപ്പിച്ചിരിക്കണം. ദർഘാസ് ഡിപ്പാർട്ടുമെൻറിൽ നിന്നും ഉറപ്പിച്ച് കിട്ടുന്നയാൾ അറിയിപ്പ് കിട്ടി രണ്ടാഴ്ചയ്ക്കകം കാലി ടാർ വീപ്പകളുടെ മൊത്ത വിലയും നിലവിലുള്ള വിൽപ്പന നികുതിയും ഓഫീസിൽ അടയ്ക്കേണ്ടതാണ്. വീപ്പകൾ നീക്കം ചെയ്യുന്നതിനുള്ള അനുവാദം കിട്ടി ഒരു മാസത്തിനകം ടിയാൻെറ ചെലവിൽ വീപ്പകൾ സ്റ്റോക്ക് ചെയ്തിരിക്കുന്ന സ്ഥലങ്ങളിൽ നിന്നും എടുത്തുമാറ്റേണ്ടതാകുന്നു.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി ഏതെങ്കിലും കാരണവശാൽ പൊതു അവധിദിവസമായാൽ അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയം വരെ ദർഘാസുകൾ സ്വീകരിക്കുന്നതാണ്.

ദർഘാസ് പ്രമാണത്തിനുവേണ്ടി അടച്ച തുക യാതൊരു കാരണവശാലും തിരികെ ലഭിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ അന്യോന്യം കൈമാറുവാൻ പാടില്ലാത്തതാണ്.

മറ്റെല്ലാ നിബന്ധനകളും ഡിപ്പാർട്ടുമെൻറിൽ നിലവിലിരിക്കുന്ന വ്യവസ്ഥകൾക്കും ചട്ടങ്ങൾക്കും വിധേയമായിരിക്കുന്നതാണ്.

പൊതുമരാമത്ത് വകുപ്പ്,
നിരത്തുകളും കെട്ടിടങ്ങളും
എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം,
ഇടുക്കി.

ജോർജ് തോമസ്,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ, ഡി. ബി. 325/82. 1985 ജൂൺ 24.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ (കെട്ടിടങ്ങളും നിരത്തുകളും വിഭാഗം) തൃശ്ശൂർ ഡിവിഷൻ താഴെ പറയുന്ന പ്രവർത്തിക്ക് 13-8-1985 വൈകുന്നേരം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റു ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

[പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—പുത്തൻചിറ പ്രാഥമിക ആരോഗ്യ കേന്ദ്രത്തിൻെറ പുനർ വൈദ്യുതീകരണം—രൂപ 12,837

നിരതദ്രവ്യം—രൂപ 350

ദർഘാസ് ഫാറത്തിൻെറ വില—രൂപ 20

കരാറുകാരൻെറ യോഗ്യത—എല്ലാ ക്ലാസുകളും

പ്രവർത്തി ചെയ്തു തീർക്കേണ്ട കാലാവധി—20 ദിവസം.

ടെണ്ടർ ഫാറങ്ങളും മറ്റു വിവരങ്ങളും തൃശ്ശൂർ പൊതുമരാമത്ത് വകുപ്പ് (കെട്ടിടങ്ങളും നിരത്തുകളും) എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ടെണ്ടർ ദിവസം ഉച്ചയ്ക്ക് ഒരു മണി വരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ലഭിക്കുന്നതാണ്. ടെണ്ടർ പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിഓർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. അംഗീകൃത കരാറുകാരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ടെണ്ടർ പ്രമാണങ്ങൾ ലഭിക്കുകയുള്ളൂ. ടെണ്ടർ പ്രമാണത്തിന്റെ വില അടച്ചാൽ യാതൊരു കാരണവശാലും തിരിച്ചു ലഭിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ടെണ്ടറുകളും നിരസിക്കുന്നതായിരിക്കും. ടെണ്ടർ പ്രമാണങ്ങൾ കരാറുകാർ തമ്മിൽ കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെണ്ടറുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. പ്രവർത്തിയുടെ ടെണ്ടറുകൾ സ്വീകരിച്ചതിനുശേഷം പ്രസ്തുത പ്രവർത്തി ലഭിച്ച കരാറുകാരൻ ഉടമ്പടി വയ്ക്കാതെ ഒഴിഞ്ഞു പോവുകയാണെങ്കിൽ അക്കാരണംകൊണ്ട് പ്രസ്തുത പ്രവർത്തി വേറൊരു കരാറുകാരനെ ഏൽപ്പിക്കേണ്ടി വന്നാൽ തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അത്തരത്തിൽ ഒഴിഞ്ഞു പോകുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കും.

കേരള പൊതുമരാമത്തു വകുപ്പിലെ ടെണ്ടറുകളെ സംബന്ധിച്ചുള്ള മററ് എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

| | |
|---|---|
| എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം, കെട്ടിടങ്ങളും നിരത്തുകളും വിഭാഗം ഡിവിഷൻ, തൃശ്ശൂർ. | കെ. ടി. ജോണി, എക്സിക്യൂട്ടീവ് എഞ്ചിനീയർ. |

## ടെണ്ടർ പരസ്യം

നമ്പർ ഡി2-1018/82. 1985 ജൂലൈ 22.

കേരള സംസ്ഥാന ഗവർണ്ണർക്കു വേണ്ടി പൊതുമരാമത്ത് വകുപ്പ് (നാഷണൽ ഹൈവേ വിഭാഗം) തൃശ്ശൂർ സബ്ഡിവിഷൻ നമ്പർ-I അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ കാണിക്കുന്ന പ്രവർത്തികൾക്ക് 1985 ആഗസ്റ്റ് 16-ാം തീയതി വൈകുന്നേരം കൃത്യം 4 മണി വരെ നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും വേലയുടെ പേരുവിവരം രേഖപ്പെടുത്തിയ പ്രത്യേകം പ്രത്യേകം മുദ്രവെച്ച കവറുകളിൽ മത്സര സ്വഭാവമുള്ള ടെണ്ടറുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ ഹാജരായ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെണ്ടറുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | നാഷണൽ ഹൈവേ 47-ൽ വെള്ളപ്പൊക്കം/മഴ/കെടുതി കം—അടിയന്തിര അററകുററപ്പണികൾ ചെയ്തു തീർക്കൽ കി. മീ. 248/875 മുതൽ കി. മീ. 252/00 വരെ—രൂപ 25,000 | 500 |
| 2 | ടി ടി കി. മീ. 252/0 മുതൽ കി. മീ. 255/0 വരെ—രൂപ 23,500 | 500 |
| 3 | ടി ടി കി. മീ. 255/0 മുതൽ കി. മീ. 259/0 വരെ—രൂപ 26,500 | 600 |
| 4 | ടി ടി കി. മീ. 263/0 മുതൽ കി. മീ. 266/0 വരെ—രൂപ 22,500 | 500 |
| 5 | ടി ടി കി. മീ. 266/0 മുതൽ കി. മീ. 270/415 വരെ—രൂപ 32,500 | 700 |

ടെണ്ടർ പ്രമാണത്തിന്റെ വില—ക്രമനമ്പർ 5-ന് രൂപ 25+വി. നി., മററുള്ളവയ്ക്കോരോന്നിനും രൂപ 20+വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ഒരു മാസം.

ടെണ്ടർ പ്രമാണങ്ങളും മററു വിവരങ്ങളും ടി ആഫീസിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ടെണ്ടർ ദിവസം ഉച്ചയ്ക്ക് ഒരു മണിവരെയും ടെണ്ടർ പ്രമാണത്തിന്റെ വില രൊക്കമായോ മണിഓർഡർ ആയോ അടച്ചാൽ നൽകുന്നതാണ്. ടെണ്ടർ പ്രമാണത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. കേരള പൊതുമരാമത്തു വകുപ്പിലെ ടെണ്ടറുകളെ സംബന്ധിച്ചുള്ള മററെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

| | |
|---|---|
| അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്, സബ്ഡിവിഷൻ നമ്പർ-I, തൃശ്ശൂർ. | റോയ് ജെ. വെള്ളാനിക്കാരൻ, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ. |

## ടെണ്ടർ പരസ്യം

നമ്പർ ഡി I-451/85.
ഡി I-132/85. 1985 ജൂലൈ 8.

കേരള ഗവർണ്ണർക്കുവേണ്ടി പൊതുമരാമത്ത് വകുപ്പ് (നാഷണൽ ഹൈവേ വിഭാഗം) കുന്നംകുളം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന വേലകൾക്ക് കേരള പൊതുമരാമത്ത് വകുപ്പിൽ രജിസ്ട്രേഷനുള്ള കരാറുകാരിൽ നിന്നും 1985 ആഗസ്റ്റ് മാസം 12-ാം തീയതി വൈകുന്നേരം നാലു മണിവരെ വേലയുടെ പേര് വിവരം പ്രത്യേകം രേഖപ്പെടുത്തിയ മുദ്രവെച്ച കവറുകളിൽ മത്സരസ്വഭാവമുള്ള ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടറുകൾ അന്ന് ദിവസം വൈകുന്നേരം 4.30 മണിക്ക് തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | നാഷണൽ ഹൈവേ 17-ൽ 1985-86-ലെ വാർഷിക അററകുററ പണികൾ അടിയന്തിര പാച്ച് വർക്ക് കി. മീ. 335/551 മുതൽ 342/0 വരെ (മുനിസിപ്പൽ അതിർത്തികളിൽ) പൊന്നാനി സെക്ഷൻ—രൂപ 15,767 | 400 |

| (1) | (2) | (3) |
|---|---|---|
| 2 | നാഷണൽ ഹൈവേ 17-ൽ 1985-86-ലെ വാർഷിക അററകുററ പണികൾ അടിയന്തിര വേലകൾ റോഡ് പേം ശരിയാക്കൽ കി. മീ. 347 മുതൽ 348 വരെ (മുനിസിപ്പൽ അതിർത്തിക്ക് പുറത്ത്) ചാവക്കാട് സെക്ഷൻ—രൂപ 8,587 | 250 |
| 3 | ടി ടി ടി കി. മീ. 351/00 മുതൽ 352/00 വരെ (മുനിസിപ്പൽ അതിർത്തിക്ക് പുറത്ത്) ചാവക്കാട് സെക്ഷൻ—രൂപ 8,593 | 250 |
| 4 | ടി ടി ടി കി. മീ. 357/00 മുതൽ 358/00 വരെ (മുനിസിപ്പൽ അതിർത്തിക്ക് പുറത്ത്) ചാവക്കാട് സെക്ഷൻ—രൂപ 8,082 | 250 |

ദർഘാസ് പ്രമാണ വില—ഓരോന്നിനും രൂപ 20+വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—1 മാസം

ദർഘാസ് പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പിട്ടിരിക്കുന്ന അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും എല്ലാ പ്രവൃത്തി ദിവസങ്ങളിലും ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസം ഉച്ചയ്ക്ക് 1 മണി വരെയും ആഫീസ് സമയങ്ങളിൽ നിശ്ചിത വില വിൽപ്പന നികുതി അടക്കം ഒടുക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിന്റെ വില അടച്ചാൽ മടക്കിക്കൊടുക്കുന്നതല്ല. ദർഘാസ് ഫോറങ്ങൾ രജിസ്ട്രേഡ് കരാറുകാർക്ക് മാത്രം കൊടുക്കുന്നതും അവ കൈമാറുവാൻ പാടില്ലാത്തതുമാകുന്നു. കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മററെല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമാണ്.

നാഷണൽ ഹൈവേ സബ്ഡിവിഷൻ ഓഫീസ്,
കുന്നംകുളം.

സി. കെ. മുരളീധരൻ,
അസിസ്റ്റൻറ് എക്സിക്യൂട്ടീവ് എഞ്ചിനീയർ

---

## ദർഘാസ് പരസ്യം

നമ്പർ ഡി1-2014/73. 1985 ജൂലൈ 8.

കേരള ഗവർണ്ണർക്കു വേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ, കുററ്യാടി ജലസേചന പദ്ധതി, നമ്പർ-1, പേരാമ്പ്ര താഴെ പറയുന്ന പ്രവൃത്തികൾക്ക് പൊതുമരാമത്ത് വകുപ്പിൽ രജിസ്ട്രേഷനുള്ള എ, ബി, സി ക്ലാസ് കരാറുകാരിൽ നിന്ന് മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ഓരോ പ്രവർത്തിക്കും പ്രത്യേകം കവറിൽ അതാത് പ്രവർത്തിയുടെ പേര് കവറിനുമുകളിൽ രേഖപ്പെടുത്തിയിട്ടായിരിക്കണം ദർഘാസുകൾ നൽകേണ്ടത്. ദർഘാസുകൾ 14-8-1985 വൈകുന്നേരം 4 മണിവരെ സ്വീകരിക്കുന്നതാണ്. നിശ്ചിത സമയത്തിനുള്ളിൽ കിട്ടിയ ദർഘാസുകൾ അന്നേ ദിവസം 4.30 മണിക്ക് അവസരത്തിൽ സന്നിഹിതരായ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | കുററ്യാടി ജലസേചന പദ്ധതി മെയിൻ കനാൽ 1/830 മീററിലെ അണ്ടർ ടണൽ പുനർ നിർമ്മാണം—രൂപ 1,90,000 | 4,750 |
| 2 | കുററ്യാടി ജലസേചന പദ്ധതി പെരുവണ്ണാമൂഴി അണക്കെട്ടിന് താഴെ പുഴയുടെ വലതുകരയിലെ കരിങ്കൽക്കെട്ട് നിർമ്മാണം—രൂപ 1,30,000 | 3,250 |
| 3 | കുററ്യാടി ജലസേചന പദ്ധതി പെരുവണ്ണാമൂഴി തലിനട കൂരാച്ചുണ്ട് എന്നീ സ്ഥലങ്ങളിലെ എർത്ത് ഡാമുകളുടെ വാർഷിക അററകുററപ്പണികൾ—രൂപ 50,000 | 1,250 |
| 4 | കുററ്യാടി ജലസേചന പദ്ധതി പെരുവണ്ണാമൂഴി പ്രധാന അണക്കെട്ടിന്റെ മുകളിൽ ഓപ്പറേറിംഗ് പ്ലാററ്ഫോം നിർമ്മാണം—രൂപ 1,16,121 | 2,950 |
| 5 | കുററ്യാടി ജലസേചന പദ്ധതി പെരുവണ്ണാമൂഴി ഡിവിഷൻ സ്റ്റോറിലേക്ക് 1985-86 വർഷത്തേക്ക് ആവശ്യമായ സിമൻറ്, കമ്പി, പൈപ്പുകൾ മുതലായ സാധനങ്ങൾ കൊണ്ടുവരുന്ന പ്രവർത്തി—രൂപ 75,000 | 1,900 |
| 6 | കുററ്യാടി ജലസേചന പദ്ധതി—പേരാമ്പ്ര ഡിവിഷൻ കോളനിയിലെ ജലവിതരണ പൈപ്പുകളുടെ സ്പെഷ്യൽ റിപ്പയർ—76,421 | 1,950 |
| 7 | കുററ്യാടി ജലസേചന പദ്ധതി—തിരുവങ്ങൂർ ഫീൽഡ് ബോത്തി നമ്പർ 2,0 മുതൽ 630 മീ. വരെ നിർമ്മാണം—രൂപ 1,50,000 | 3,750 |

ദർഘാസ് ഫോറത്തിന്റെ വില—ക്രമനമ്പർ 1, 2, 4, 7 ഇവയ്ക്കോരോന്നിനും രൂപ 75+വി.നി., ക്രമനമ്പർ 3, 5, 6 ഇവയ്ക്കോരോന്നിനും രൂപ 40+വി+നി

പ്രവർത്തിയുടെ കാലാവധി—ക്രമനമ്പർ 1, 2, 6 ഇവയ്ക്ക് 2 മാസം, ക്രമനമ്പർ 3, 4 ഇവയ്ക്ക് 3 മാസം, ക്രമനമ്പർ 5-ന് 1986 മാർച്ച് 31 വരെ, ക്രമനമ്പർ 7-ന് 4 മാസം.

ദർഘാസ് ഫാറങ്ങൾ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽനിന്നും 8-8-1985 മുതൽ 13-8-1985 വരെയുള്ള എല്ലാ പ്രവൃത്തി ദിവസങ്ങളിലും 14-8-1985 ഉച്ചയ്ക്ക് 1 മണി വരെയും കിട്ടുന്നതാണ്. ദർഘാസ് ഫോറത്തിനുള്ള നിശ്ചിത വില നേരിട്ടോ മണിയോർഡറായോ അടച്ച് രേഖാമൂലം ആവശ്യപ്പെടേണ്ടതാണ്. ദർഘാസ് ഫാറങ്ങൾ കൈമാറാൻ പാടുള്ളതല്ല. ഫോറത്തിന്റെ വില യാതൊരു കാരണവശാലും തിരിച്ചു കൊടുക്കുന്നതല്ല.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള എല്ലാ നിയമങ്ങളും ഇതിന് ബാധകമാണ്.

കുററ്യാടി ജലസേചന പദ്ധതി, ഡിവിഷൻ നമ്പർ-1,
പേരാമ്പ്ര-673525.

കെ. കുഞ്ഞികൃഷ്ണൻ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ ഡി1-58/71. 1985 ജൂലൈ 5.

കേരള ഗവർണ്ണർക്കുവേണ്ടി പാലക്കാട് എക്സിക്യൂട്ടീവ് എഞ്ചിനീയർ നാഷണൽഹൈവേ (റോഡ്സ്) ഡിവിഷൻ താഴെ പറയുന്ന പ്രവൃത്തികൾക്ക് യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും താഴെ പറയുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണി വരെ

സീലുവച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അതാതു ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | ദേശീയപാത-47 വാളയാർ പാലക്കാട് സെക്ഷനിൽ ബിററുമിനസ് ടെക്കാഡം പ്രവർത്തി ചെയ്യൽ കി. മീ. 182/2 മുതൽ 186/9 വരെയും 186/9 മുതൽ 190/2 വരെയും കി. മീ. 190/4ൽ സൈററ് ഓഫീസിനും സ്റ്റോറിനും വേണ്ടി ഒരു താല്ക്കാലിക ഷെഡ് (സെമി പെർമിനൻറ് ഷെഡ്) പണിയലും നിലം നിരപ്പാക്കലും—രൂപ 77,830 | 1,950 |
| 2 | ദേശീയപാത-47—1985-86-ലെ അററകുററ പണികൾ— ഉപരിതലം പുതുക്കൽ കി. മീ. 215/6 മുതൽ 217/0 വരെ—രൂപ 2,11,934 | 5,300 |
| 3 | ടി ടി കി. മീ. 223/2 മുതൽ 225/0 വരെ—രൂപ 2,76,169 | 6,930 |
| 4 | ടി ടി കി. മീ. 225/300 മുതൽ 226/0 വരെയും 226/300 മുതൽ 227/0 വരെയും—രൂപ 2 06,516 | 5,200 |
| 5 | ടി ടി കി. മീ. 227/0 മുതൽ 227/100 വരെയും 227/300 മുതൽ 228/0 വരെയും—രൂപ 1,13,226 | 2,850 |
| 6 | ടി ടി കി. മീ. 229/200 മുതൽ 230/0 വരെ—രൂപ 1,12,513 | 2,850 |
| 7 | ടി ടി കി. മീ. 230/0 മുതൽ 232/0 വരെ—രൂപ 2,18,479 | 5,500 |
| 8 | ടി ടി കി. മീ. 241/600 മുതൽ 243/300 വരെ—രൂപ 3,02,617 | 7,600 |

ഫോറത്തിന്റെ വില—ക്രമനമ്പർ 1-ന് രൂപ 40+ വി. നി. മററുള്ളവയ്ക്കോരോന്നിനും രൂപ 75 + വി. നി.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—ക്രമനമ്പർ 1 മുതൽ 4 വരെയുള്ളതിന് 14-8-1985, ക്രമനമ്പർ 5 മുതൽ 8 വരെയുള്ളതിന് 16-8-1985

പ്രവൃത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1,5,6 ഇവയ്ക്ക് 2 മാസം മററുള്ളവയ്ക്ക് 3 മാസം

കരാറുകാരന്റെ യോഗ്യത—ക്ലാസ് സി യും അതിനു മീതെയും

ദർഘാസ് ഫാറങ്ങളും മററു വിശദ വിവരങ്ങളും പാലക്കാട് നാഷണൽ ഹൈവെ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും ദർഘാസ് ദിവസം ഉച്ചയ്ക്ക് ഒരു മണിവരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഫോറത്തിന്റെ വില രൊക്കം പണമായോ മണിഓർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. (ദർഘാസ് ഫോറത്തിന്റെ വില മടക്കികൊടുക്കുന്നതല്ല).

അംഗീകൃത കരാറുകാർ അവരുടെ രജിസ്ട്രേഷൻ കാർഡുകൾ ഹാജരാക്കിയാൽ മാത്രമേ ദർഘാസ് ഫാറങ്ങൾ ലഭിക്കുകയുള്ളു. അല്ലാത്തവർക്ക് ഫോറങ്ങൾ കൊടുക്കുന്നതല്ല. ദർഘാസ് ഫോറങ്ങൾ കരാറുകാർ കൈമാററുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകളും തിരസ്കരിക്കപ്പെടുന്നതാണ്.

കേരളാ പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിക്കുന്ന എല്ലാ വ്യവസ്ഥകളും ഈ പ്രവർത്തിക്കും ബാധകമായിരിക്കും.

നാഷണൽ ഹൈവെ (റോഡ്സ്) ഡിവിഷൻ, പാലക്കാട്. (ഒപ്പ്) എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ ഡി16'ടി എൻ2/85. 1985 ജൂൺ 24

കേരള ഗവർണ്ണർക്കുവേണ്ടി കോഴിക്കോട് ജലസേചന വിഭാഗം സൂപ്രണ്ടിംഗ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് കേരള പൊതുമരാമത്തു വകുപ്പിൽ തരം 'എ' ആയി രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 1985 ആഗസ്റ്റ് മാസം 14-ാം തീയതി ഉച്ചതിരിഞ്ഞ് 4 മണി വരെ മത്സരാടിസ്ഥാനത്തിലുള്ള ദർഘാസുകൾ പ്രവർത്തിയുടെ പേരും ദർഘാസ് നമ്പരും എഴുതി മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | 2 എസ് ഇ.ഐ.കെ 1985-86: കടലാക്രമണ നിരോധന പ്രവർത്തനങ്ങൾ—പൊന്നാനി ടൗണിൽ പൊന്നാനി കടപ്പുറത്ത് 1200 മീ. നീളത്തിൽ കടൽഭിത്തി നിർമ്മാണം മൂന്നാം ഭാഗം 300 മീ. നീളത്തിൽ രണ്ടാം ഭാഗത്തു നിന്ന് തെക്കോട്ട് 600 മീ മുതൽ 900 മീ. വരെ (ബാക്കി പണികൾ)—രൂപ 16,88,073 | 42,250 |
| 2 | 3 എസ് ഇ.ഐ.കെ. 1985-86: കടലാക്രമണ നിരോധന പ്രവർത്തനങ്ങൾ പൊന്നാനി ടൗണിൽ പൊന്നാനി കടപ്പുറത്ത് 1200 മീ. നീളത്തിൽ കടൽഭിത്തി നിർമ്മാണം—നാലാം ഭാഗം 300 മീ. നീളത്തിൽ മൂന്നാം ഭാഗത്ത് നിന്ന് തെക്കോട്ട് 900 മീ. മുതൽ 1200 മീറ്റർ വരെ (ബാക്കി പണികൾ)—രൂപ 16,81,168 | 42,050 |

ദർഘാസ് പ്രമാണത്തിന്റെ വില—ഓരോന്നിനും രൂപ 200 + വി. നി. + മററു നികുതികൾ

പ്രവർത്തി തീർക്കേണ്ട കാലാവധി—9 മാസം

ദർഘാസ് പ്രമാണവും മററു വിശദ വിവരങ്ങളും മഞ്ചേരി ജലസേചന വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും 1985 ആഗസ്റ്റ് മാസം 13-ാം തീയതി വൈകുന്നേരം 4 മണി വരെയും താഴെ ഒപ്പുവച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ നിന്ന് 1985 ആഗസ്റ്റ് മാസം 14-ാം തീയതി ഉച്ചക്ക് 1 മണിവരെയും എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിഓർഡർ ആയോ അടച്ച് (മടക്കി കൊടുക്കുന്നതല്ല) രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

ദർഘാസ് പ്രമാണങ്ങൾ കേരളാ പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാർക്കുമാത്രം കൊടുക്കുന്നതും അവ അന്യോന്യം കൈമാറാൻ പാടില്ലാത്തതുമാകുന്നു. കേരളാ പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ച് നിലവിലുള്ള എല്ലാ നിബന്ധനകളും ചട്ടങ്ങളും ഇതിനും ബാധകമായിരിക്കുന്നതാണ്.

സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ കാര്യാലയം, ജലസേചന വിഭാഗം, കോഴിക്കോട്.

വി. സുരേന്ദ്രൻ പിള്ള, സൂപ്രണ്ടിംഗ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ ഡി. 4-ടി. /73. 1985 ജൂലൈ 4.

കേരള ഗവർണ്ണർക്കു വേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ നാഷണൽ ഹൈവേ ഡിവിഷൻ കണ്ണൂർ, താഴെ പറയുന്ന പ്രവൃത്തികൾക്ക് അവരുടെ ഓഫീസിൽ നിന്നും ഓരോ പ്രവൃത്തിക്കും അതിനു നേരെ കാണിച്ചിരിക്കുന്ന തീയതികളിൽ വൈകുന്നേരം കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും സീലുവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്ന് ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയർ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം<br>രൂപ | ടെൻഡർ ഫാറത്തിന്റെ വില<br>രൂപ | പ്രവർത്തി തീർക്കേണ്ട കാലാവധി | കരാറുകാരന്റെ ക്ലാസ് | ദർഘാസ് സ്വീകരിക്കുന്ന അവസാന തിയതി |
|---|---|---|---|---|---|---|
| 1 | പി. ആർ. 85-86 20 മി. മീ. ഘനത്തിൽ ചിപ്പിംഗ് കാർപ്പെറ്റ് ചെയ്യൽ കി. മീ. 18/05 മുതൽ 19/00 വരെ (950 മീ)—രൂപ 1,56,079 | 3,950 | 75+വി.നി. | 3 മാസം | 'സിയും' അതിനു മുകളിലും | 12-8-1985 |
| 2 | ടി കി. മീ. 19/00 മുതൽ 20/00 വരെ—രൂപ 1,61,265 | 4,050 | ടി | ടി | ടി | ടി |
| 3 | ടി കി. മീ. 22/055 മുതൽ 23/00 (775 മീറ്റർ)—രൂപ 1,24,305 | 3,150 | ടി | ടി | ടി | ടി |
| 4 | ടി കി. മീ. 34/00 മുതൽ 34/400 വരെ—രൂപ 48,651 | 1,250 | 25+വി.നി. | ടി | ടി | ടി |
| 5 | ടി കി. മീ. 65/00 മുതൽ 66/00 വരെ—രൂപ 1,28,800 | 3,250 | 75+വി.നി. | ടി | ടി | ടി |
| 6 | ടി കി. മീ. 66/00 മുതൽ 66/500 വരെ—രൂപ 65,000 | 1,650 | 40+വി.നി. | ടി | ടി | ടി |
| 7 | ടി കി. മീ. 77/00 മുതൽ 78/00 വരെ—രൂപ 1,24,200 | 3,150 | 75+വി.നി. | ടി | ടി | ടി |
| 8 | ടി കി. മീ. 78/00 മുതൽ 79/00 വരെ—രൂപ 1,25,500 | 3,150 | ടി | ടി | ടി | ടി |
| 9 | ടി കി. മീ 43/00 മുതൽ 44/00 വരെ (770 മീറ്റർ)—രൂപ 92,344 | 2,350 | 40+വി.നി. | ടി | ടി | 14-8-1985 |
| 10 | ടി കി. മീ. 53/00 മുതൽ 54/00 വരെ—രൂപ 1,53,394 | 3,850 | 75+വി.നി. | ടി | ടി | ടി |
| 11 | ടി കി. മീ. 54/00 മുതൽ 54/400 വരെ—രൂപ 60,373 | 1,550 | 40+വി.നി. | ടി | ടി | ടി |
| 12 | ടി കി. മീ. 82/00 മുതൽ 82/500 വരെ—രൂപ 69,300 | 1,750 | ടി | ടി | ടി | ടി |
| 13 | ടി കി. മീ. 93/400 മുതൽ 94/00 വരെ—രൂപ 76,000 | 1,900 | ടി | ടി | ടി | ടി |
| 14 | ടി കി. മീ. 94/00 മുതൽ 95/00 വരെ—രൂപ 1,26,200 | 3,200 | 75+വി.നി. | ടി | ടി | ടി |
| 15 | ടി കി.മീ. 98/00 മുതൽ 98/500 വരെ—രൂപ 66,000 | 1,650 | 40+വി.നി. | ടി | ടി | ടി |
| 16 | ടി കി. മീ. 165/00 മുതൽ 165/500 വരെ—രൂപ 90,000 | 2,250 | ടി | ടി | ടി | ടി |

ദർഘാസ് ഫാറങ്ങളും മറ്റു വിശദാംശങ്ങളും നാഷണൽ ഹൈവേ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കണ്ണൂരിലുള്ള ആഫീസിൽ നിന്നും 1-8-1985 മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് എഴുതിയ അപേക്ഷയും ഫാറത്തിന്റെ വില (തിരിച്ചു നൽകപ്പെടാത്തത്) പണമായോ മണിഓർഡറായോ നൽകിയാൽ കൊടുക്കുന്നതാണ്. കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസിനെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമായിരിക്കും. ദർഘാസ് ഫാറങ്ങൾ മറ്റു വ്യക്തികൾക്കു കൈമാറാൻ പാടുള്ളതല്ല.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസ്,
നാഷണൽ ഹൈവേ ഡിവിഷൻ, കണ്ണൂർ.

എസ്. പി. പവിത്രസാഗർ,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ ഡി. ബി. 1-2/81. 1985 ജൂലൈ 12.

കേരള ഗവർണ്ണർക്കുവേണ്ടി നാഷണൽ ഹൈവേ ആലപ്പുഴ ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ എന്നയാൾ താഴെ പറയുന്ന പ്രവർത്തികൾക്ക് നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച പ്രത്യേകം പ്രത്യേകം കവറുകളിൽ മത്സരസ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ഓരോ പ്രവർത്തിക്കും അതതിനു നേരെ കാണിച്ചിട്ടുള്ള തീയതികളിൽ വൈകുന്നേരം കൃത്യം നാലു മണി വരെ മുൻപറഞ്ഞ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം

